മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമം

# മലങ്കരസഭ

MALANKARA SABHA

ഫെബ്രുവരി 2012

Rs : 15

READ ONLINE :: www.malankarasabha.in :: READ ONLINE








FAST | GIVE





PREPARE | PRAY









പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ
78-ാം ഓർമ്മ ഫെബ്രു. 22, 23 (പഴയ സെമിനാരിയിൽ)

# പ്ലാറ്റിനം ജൂബിലി നിറവിൽ

# നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് വലിയ പള്ളി



നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് വലിയ പള്ളിയിൽ പരിശുദ്ധ ദൈവമാതാവിന്റെ ഓർമ്മപ്പെരുന്നാളും പ്ലാറ്റിനം ജൂബിലി സമാപന സമ്മേളനവും നടന്നു. 2012 ഫെബ്രുവരി 3-ന് രാവിലെ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. ഭദ്രാസനാധിപൻ അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ സഹകാർമ്മികത്വം വഹിച്ചു. പ്ലാറ്റിനം ജൂബിലി സമാപന സമ്മേളനവും ഇടവക ഡയറക്ടറി പ്രകാശനവും ആരോഗ്യ- കയർ വകുപ്പ് മന്ത്രി അടൂർ പ്രകാശ് ഉദ്ഘാടനം ചെയ്തു. തുമ്പമൺ ഭദ്രാസനാധിപൻ അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനി അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ജീവകാരുണ്യ ധനസഹായ വിതരണം ആന്റോ ആന്റണി എം.പി. നിർവ്വഹിച്ചു. വന്ദ്യ റവ. നഥാനിയേൽ റമ്പാൻ, ഫാ. റ്റൈറ്റസ് ജോർജ്, ഫാ. ജോസഫ് തുരുമ്പിലേത്ത്, ഡോ. എ. വി. ആനന്ദരാജ് എന്നിവർ പ്രസംഗിച്ചു. പ്ലാറ്റിനം ജൂബിലി സമ്മേളനത്തെ വർണ്ണാഭമാക്കിയ എല്ലാ പ്രിയപ്പെട്ടവരോടുമുള്ള നന്ദിയും സ്നേഹവും അറിയിക്കുന്നു.

**ഫാ. ജോർജ് പ്രസാദ്**
(ഇടവക വികാരി)

**റ്റി.എസ്. തോമസ്,**
(ട്രസ്റ്റി)

**ലിജു ജോൺ വർഗീസ്,**
(സെക്രട്ടറി)



# മലങ്കരസഭ

ലക്കം 2,
പുസ്തകം 69
ഫെബ്രുവരി 2012

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234










CONTENTS

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ



**വരിസംഖ്യ**

| | |
|---|---|
| ഇന്ത്യയിൽ | |
| ഒറ്റപ്രതി | : 15 രൂപ |
| ഒരുവർഷം | : 150 രൂപ |
| 3 വർഷം | : 450 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 2000 രൂപ |

## ലളിതം മധുരം

സഖറിയാ മാർ അന്തോനിയോസ്
(പ്രസിഡന്റ്, മലങ്കരസഭ)



# വാചികം

ഭോജമഹാരാജാവും മന്ത്രിയും സേവകനും വനത്തിലൂടെ യാത്ര ചെയ്യുമ്പോൾ മൂന്നായി വഴി പിരിഞ്ഞുപോയി. മൂവരും പരസ്പരം തിരക്കി നടക്കുകയാണ്.

അന്ധനായ ഒരു മുനി ആ കാടിന്റെ നടുവിൽ താമസിക്കുകയായിരുന്നു. സേവകൻ മറ്റുള്ളവരെ തിരക്കി അന്ധമുനിയുടെ സന്നിധിയിൽ എത്തി.

"ഹേ പൊട്ടക്കണ്ണനായ കിഴവാ, ഇതിലേ രണ്ട് പേർ പോകുന്നതു കണ്ടോ?"

അന്ധമുനി സൗമ്യമായി-"കണ്ടില്ല". സേവകൻ അയാളുടെ വഴിക്കുപോയി.

പിന്നാലെ മന്ത്രിയുമെത്തി. അൽപം ധാർഷ്ട്യത്തോടെ 'ഹേ വയസ്സാ ഇതിലേ രണ്ട് പേർ പോകുന്നതു കണ്ടോ'

അന്ധമുനി വീണ്ടും സൗമ്യനായി - "ഇല്ല". മന്ത്രിയും മന്ത്രിയുടെ വഴിക്കുപോയി.

മൂന്നാമതു രാജാവെത്തി.

"വന്ദ്യ മുനിശ്രേഷ്ഠാ ഇതിലേ രണ്ട് പേർ പോകുന്നതു കണ്ടോ? അന്ധമുനി സൗമ്യനായി പറഞ്ഞു. കണ്ടു, ഒരാൾ സേവകനാണ്, രണ്ടാമൻ മന്ത്രിയുമാണ്, മൂന്നാമത്തെയാൾ മഹാരാജാവായ അങ്ങുതന്നെയാണ്."

രാജാവ് അത്യധികം അതിശയത്തോടെ ചോദിച്ചു. "മുനിശ്രേഷ്ഠാ അങ്ങേയ്ക്ക് കാഴ്ചശക്തിയില്ലാ, പക്ഷേ ഈ കടന്നുപോയവരെക്കുറിച്ച് എങ്ങനെ വ്യക്തമായി പറയുവാൻ കഴിഞ്ഞു."

അന്ധമുനി സൗമ്യമായി പുഞ്ചിരിച്ചുകൊണ്ടു തുടർന്നു. സേവകന്റെ വാക്കുകളിൽ കണ്ടുവരാറുള്ള നിന്ദയും പരിഹാസവും അയാൾ പ്രകടിപ്പിച്ചു. മന്ത്രിയുടെ വാക്കുകളിലാകട്ടെ ധാർഷ്ട്യമാണുണ്ടായിരുന്നത്. മഹാരാജാവേ അവിടുത്തെ വാക്കുകളിൽ ശ്രേഷ്ഠതയും.

വാക്കുകൾകൊണ്ട് മനുഷ്യനെ തിരിച്ചറിയാം. വായും നാവും പരിശോധിച്ചാൽ ശരീരത്തിന്റെ രോഗം നിർണ്ണയിക്കാം. അതുപോലെതന്നെ വാക്കുകൾ പരിശോധിച്ചാൽ ഒരാളുടെ ശ്രേഷ്ഠതയും മനസ്സിലാക്കാൻ കഴിയും. ■

# മഹാപുരോഹിത സന്ദേശം



“ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല, ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു”-പരിശുദ്ധ വലിയ നോമ്പാകുന്ന ആത്മീയ തീർത്ഥാടനത്തിലേക്ക് പരിശുദ്ധ സഭാ മക്കൾ പ്രവേശിക്കുന്ന ഈ സമയത്ത് നമ്മുടെ ഹൃദയങ്ങളിൽ അനുനിമിഷം പ്രതിധ്വനിക്കേണ്ട ശ്രേഷ്ഠ ചിന്തയാണ് പ. പൗലോസ് ഗലാത്യർക്കെഴുതിയ ലേഖനം 3-ാം അദ്ധ്യായത്തിന്റെ 20-ാം വാക്യത്തിലൂടെ ഇപ്രകാരം വെളിപ്പെടുത്തിയിരിക്കുന്നത്. ക്രിസ്തീയ ജീവിതം എന്നതിന്റെ സമഗ്രമായ അർത്ഥം എന്താണെന്ന് അപ്പോസ്തോലൻ ഇതിലൂടെ വിശദമാക്കുന്നു. ക്രിസ്തു; വിശ്വാസിയിൽ ജീവിക്കുന്ന അവസ്ഥയാണ് ക്രിസ്തീയ ജീവിതം. ക്രിസ്തുവാണ് ഇനിയും തന്നിൽ ജീവിക്കുന്നത് എന്ന അപ്പോസ്തോലന്റെ ഉറച്ച വിശ്വാസം അദ്ദേഹത്തിന്റെ ജീവിതത്തിലും ദർശനങ്ങളിലും മിഷനറി ദൗത്യനിർവ്വഹണത്തിലും ഉടനീളം പ്രതിഫലിച്ചുകാണുന്നു.

ഹൃദയങ്ങളിൽ ക്രിസ്തു ജീവിക്കുന്ന ഒരുവന്റെ ജീവിതം ലോകത്തെ രൂപാന്തരപ്പെടുത്തുവാൻ പര്യാപ്തമാണ്. ക്രിസ്തുവിനുവേണ്ടി ക്രൂശിക്കപ്പെടുന്ന അനുഭവങ്ങളെ ബോധപൂർവ്വം ജീവിതത്തിൽ സന്തോഷത്തോടെ സ്വീകരിക്കുമ്പോഴാണ് അവൻ നമ്മുടെ ഉള്ളിൽ വാസം ചെയ്യുന്ന അനുഭവം ഉണ്ടാകുന്നത്. പിന്നീടുള്ള നമ്മുടെ ജീവിതത്തെ നയിക്കുന്നത് നാമല്ല, ദൈവമാണ്. ദൈവം വസിക്കുന്ന ഒരു വ്യക്തി സുവിശേഷപരമായ നടപടികളാൽ നയിക്കപ്പെടുന്നവനാണ്. അവന്റെ വാക്കും പ്രവൃത്തിയും ജീവിതവും വിശുദ്ധമാകകൊണ്ട് അവന്റെ സാന്നിദ്ധ്യം അവൻ പോകുന്ന ഇടങ്ങളിലെല്ലാം ഒരു അനുഗ്രഹമായി മാറുന്നു. അവന്റെ ഉള്ളിൽ നിന്ന് ജീവജലനദികൾ ഒഴുകുകയും അവൻ ആത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കുകയും ചെയ്യുന്നു. ക്രിസ്തുവിനുവേണ്ടി ക്രൂശിക്കപ്പെടുവാനുള്ള മനസ്സ് നമ്മിൽ ഉണ്ടാകുവാൻ ഈ വലിയ നോമ്പ് കാരണമാകട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു. ഇനി നമ്മെ നയിക്കുന്നത് ക്രിസ്തുവായി മാറുവാൻ തക്കവണ്ണം അവൻ നമ്മിൽ വസിക്കട്ടെ.

മലങ്കര സഭയുടെ സത്യവിശ്വാസത്തെ ഉറപ്പിച്ച ധീരനും വിശ്വാസ വീരനുമായിരുന്ന പരിശുദ്ധ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനിയുടെ ഓർമ്മ നാം ഈ ദിനങ്ങളിൽ ആചരിക്കുകയാണല്ലോ. പരിശുദ്ധ പിതാവിന്റെ ജീവിതം അദ്ഭുതത്തോടും ആദരവോടും കൂടി മാത്രം നമുക്ക് വായിക്കാനാവുന്ന ഒരു ആത്മീയ പാഠപുസ്തകമാണ്. പ്രതിസന്ധികൾ നിറഞ്ഞ കാലഘട്ടങ്ങളിൽ പരിശുദ്ധ സഭാ നൗകയ്ക്ക് ദൈവാശ്രയത്തോടെ ശക്തമായ നേതൃത്വം നൽകിയ പരിശുദ്ധ പിതാവിന്റെ തപ:ശക്തിയും കർമ്മ കുശലതയും പ്രാർത്ഥനാ ജീവിതവും നമുക്ക് മാതൃകയാണ്. പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥത നമുക്ക് കാവലും കോട്ടയുമായിരിക്കട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ

**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

from the DESK

**പരിഹസിക്കപ്പെടുവാനും, കുരിശിക്കപ്പെടുവാനും സ്വമനസ്സാലെ വിധേയമായ ക്രിസ്തുമനസ്സ് ക്രൈസ്ത വർക്ക് നഷ്ടപ്പെട്ടുകൂടാ. ക്രിസ്തുസംരക്ഷണത്തെക്കാൾ ക്രിസ്തുസാക്ഷ്യം നിർവഹി ക്കുന്നതാണ് സഭയുടെ പ്രധാന ദൗത്യം**

# അന്ത്യ അത്താഴവും വിവാദങ്ങളും

വിവാദങ്ങൾക്ക് എന്നും ചടുലഭാവമാണ്; അത് മത സങ്കൽപങ്ങളും രാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങളും തമ്മിൽ ആകുമ്പോൾ തീവ്രതയേറും. 'യേശുക്രിസ്തുവിന്റെ അന്ത്യ അത്താഴം' പുതിയ നിയമ പണ്ഡിതർക്കിടയിൽതന്നെ വിവാദ വിഷയമാണ്. മനോഹരമായ ഈ ക്രിസ്തുസംഭവത്തിന്റെ ആശയാവിഷ്കാരം ഡാവിഞ്ചി നിർവഹിച്ചപ്പോൾ വിശ്വോത്തരമായ ഒരത്ഭുതം പോലെയായി. ചരിത്രകാരന്മാരും, സാംസ്കാരിക നായകരുമൊക്കെ വിഖ്യാതമായ ഈ ചിത്രത്തിന്റെ വിവിധ തലങ്ങളെ വിമർശന വിധേയമാക്കിയിട്ടുണ്ട്. ഡാവിഞ്ചിയുടെ പ്രമേയം ഒരു സുവിശേഷ സംഭവമാകയാൽ ഡാവിഞ്ചി ചിത്രം ക്രൈസ്തവ സഭയുടെ, വിമർശന വിധേയമാക്കാൻ പാടില്ലാത്ത 'വിശ്വാസ സത്യമാണെന്ന്' ചിന്തിക്കുന്നതിൽ ന്യായമുണ്ടെന്ന് കരുതുന്നില്ല. ഡാവിഞ്ചി രൂപകല്പന ചെയ്തതു പോലെ തന്നെയായിരുന്നുവോ യേശുവും ശിഷ്യന്മാരും നിർവഹിച്ച അന്ത്യ അത്താഴത്തിന്റെ ക്രമീകരണമെന്ന് ഉറപ്പാക്കുവാൻ മാർഗ്ഗമില്ല. എന്നാൽ, ഒരു സുവിശേഷ സംഭവത്തിന്റെ ചിത്രാവിഷ്കാരം എന്നതിലുപരി ഡാവിഞ്ചി ചിത്രത്തിന് ഒരു ദിവ്യത്വം ലഭിച്ചുകഴിഞ്ഞിരിക്കുന്നു. നൂറ്റാണ്ടുകൾകൊണ്ടു കൈവരിച്ച ഒരു ഭാവമായിരിക്കാം ഇത്. ന്യായമായും ക്രൈസ്തവ വിശ്വാസികൾ ഒരു തരം വൈകാരിക അനുഭൂതി ഈ ചിത്രത്തോട് പുലർത്തി വരുന്നു. വിശ്വാസികളുടെ ഈ വികാരപരമായ ബന്ധം ഒരു കലാസൃഷ്ടിയുടെ വിമർശനപര

മായ വിശകലനത്തിനോ, കാലികമായ പുനരാവിഷ്കരണത്തിനോ തടസ്സമായിക്കൂടാ. പരിഹസിക്കപ്പെടുവാനും, കുരിശിക്കപ്പെടുവാനും സ്വമനസ്സാലെ വിധേയമായ ക്രിസ്തുമനസ്സ് ക്രൈസ്തവർക്ക് നഷ്ടപ്പെട്ടുകൂടാ. ക്രിസ്തുഭാവം നഷ്ടമായാൽ സഭ കേവലം സംഘടനയായി മാറും. രാഷ്ട്രീയ-സാംസ്കാരിക ചട്ടക്കൂട്ടിൽനിന്നും സഭയെ വ്യതിരിക്തമാക്കുന്നത് ആർജ്ജവത്വമുള്ള ഈ ക്രിസ്തുഭാവമാണ്. ക്രിസ്തുസംരക്ഷണത്തെക്കാൾ ക്രിസ്തുസാക്ഷ്യം നിർവഹിക്കുന്നതാണ് സഭയുടെ പ്രധാന ദൗത്യം.

സി.പി.എം സംസ്ഥാന സമ്മേളനത്തോടനുബന്ധിച്ച് ഉടലെടുത്ത പോസ്റ്റർ വിവാദം പ്രസ്തുത സമ്മേളനത്തിന് ഏറെ പരസ്യം നൽകിക്കഴിഞ്ഞു. പോസ്റ്ററിന്റെ ന്യായാന്യായങ്ങളെ ഇത്രയും ചർച്ചാ വിഷയമാക്കേണ്ടതായിരുന്നുവോ എന്ന് സംശയമുയരുന്നു. 'യേശുവിന്റെ അന്ത്യഅത്താഴം' ചരിത്രപരമായ ഒരു വലിയ മാറ്റത്തിന്റെ പ്രതീകമാകുന്നുവെന്ന് സമ്മതിക്കുന്നുവെന്നതിന്റെ തെളിവാണ് പ്രസ്തുത പോസ്റ്റർ. മതപരവും വിശ്വാസപരവുമായ സങ്കൽപങ്ങളും, പ്രതീകങ്ങളും ഇതര വേദികളിൽ ചർച്ച ചെയ്യുമ്പോഴും, പുനരാവിഷ്കരിക്കപ്പെടുമ്പോഴും ഏറെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഒരു ശരാശരി മതവിശ്വാസിയുടെ മനോവികാരം കണക്കിലെടുക്കുന്നത് ഏറെ ഉചിതമായിരിക്കും.

വിശ്വാസവും ആത്മീയതയും മറ്റും ഇടുങ്ങിയ മനസ്സുകളുടെ പ്രതിഫലനമായികൂടാ. രാഷ്ട്രീയ-സാംസ്കാരിക പ്രവർത്തകരെക്കാൾ ഹൃദയവിശാലത മത-ആത്മിക മണ്ഡലത്തിൽ പ്രവർത്തിക്കുന്നവർക്ക് ഉണ്ടാവണം. അതോടൊപ്പം മതവിശ്വാസികൾക്ക് ആശങ്ക വരുത്തുന്ന വിധമുള്ള പ്രവർത്തനശൈലിയും അനാവശ്യ വിവാദങ്ങളും ഉടലെടുക്കാതെ സൂക്ഷിക്കുവാൻ രാഷ്ട്രീയ പ്രസ്ഥാനങ്ങൾ സൂക്ഷിക്കേണ്ടതുമുണ്ട്.

# Editorial

അനാവശ്യ വിവാദങ്ങൾക്കായി ഊർജ്ജം നഷ്ടപ്പെടുത്താതെ, സമൂഹം നേരിടുന്ന അപകടകരമായ വിപത്തുകളെയും, അനുവർത്തിക്കുവാൻ ശ്രമിക്കുന്ന ദുഷ്പ്രവണതകളെയും കൈകാര്യം ചെയ്യുന്നതിന് കൈകോർക്കുവാൻ സഭകൾക്കും, മതസംഘടനകൾക്കും, രാഷ്ട്രീയ പാർട്ടികൾക്കും, പൊതുപ്രവർത്തകർക്കും കഴിയണം. നമ്മുടെ വിദ്യാർത്ഥി-യുവജന സമൂഹങ്ങളിൽ കടന്നുകൂടിയിരിക്കുന്ന മാരകമായ പ്രവണതകളും, നമ്മുടെ സാംസ്കാരിക പൈതൃകത്തിന് ഇണങ്ങാത്ത വിധമുള്ള ജീവിത വീക്ഷണങ്ങളും, ശൈലികളും, മൂല്യവ്യവസ്ഥയും നിസ്സാരമായി കണ്ടുകൂടാ. ദേശീയബോധവും, സാംസ്കാരിക പൈതൃകവും നമുക്ക് കളഞ്ഞുകുളിക്കാവുന്നതല്ല. പൊതു പ്രവർത്തകരും, ആത്മീയ മേഖലയിലുള്ളവരും പൊതുവായി നേരിടേണ്ട ചില പ്രശ്നങ്ങളും നിർണ്ണയിക്കേണ്ടിയിരിക്കുന്നു. 'വംശനാശം നേരിടുന്ന ജീവജാലങ്ങളെക്കുറിച്ച് മുറവിളി കൂട്ടുന്ന മനുഷ്യൻ കാരുണ്യമുള്ള മനുഷ്യരുടെ വംശനാശത്തെക്കുറിച്ച് ചിന്തിക്കുന്നതുപോലുമില്ല' എന്ന് മാതാ അമൃതാനന്ദമയി ചെറുകോൽപ്പുഴ ഹിന്ദുമത പരിഷത് സമ്മേളനത്തിൽ പറഞ്ഞത് ഏറെ ശ്രദ്ധേയമാണ്. മതവും രാഷ്ട്രീയവുമെല്ലാം കാരുണ്യമുള്ള, മൂല്യബോധമുള്ള മനുഷ്യരെ വാർത്തെടുക്കുന്ന മൂശകളാകണം. സുമനസ്സുകളുടെ എണ്ണം കുറയുന്നു. ബോധതലങ്ങളിലെല്ലാം ഒരുതരം വിഷപ്പുക ബാധിച്ചിരിക്കുകയാണ്; ഉച്ചരിക്കുന്ന പദങ്ങളിലൂടെല്ലാം വിഷവാതകം വമിക്കുകയാണ്. ശുദ്ധമായ പ്രാണവായു തേടി ചെല്ലുന്നിടത്തെല്ലാം, മതത്തിലും രാഷ്ട്രീയത്തിലും ഉൾപ്പടെ വിഷപ്പുക ബാധിച്ചിരിക്കുന്നു. അമ്പരപ്പോടെ പകച്ചുനിൽക്കുകയാണ് അനേകർ! വാദവും പ്രതിവാദവും അവസാനിപ്പിച്ച് മൗനം അളവുകോലായി സ്വീകരിക്കാം; ദൈവത്തെയും മനുഷ്യനെയും നമുക്ക് സ്വതന്ത്രമാക്കാം.

മിണ്ടാതിരുന്ന് ഞാൻ
ദൈവമെന്ന് അറിഞ്ഞുകൊൾക

(സങ്കീർത്തനം)

**ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ**



# ദനഹാ ഒരു പുനർചിന്തനം

ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

പൗരസ്ത്യ സഭാപാരമ്പര്യത്തിൽ വളരെ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് ദനഹാ പെരുന്നാൾ. അത് ജനുവരി ആറിന് ആചരിക്കുന്ന പതിവ് നാലാം നൂറ്റാണ്ടിനു മുമ്പുതന്നെ ആരംഭിച്ചു. ജനനപ്പെരുന്നാളും ദനഹായും ഒരുമിച്ച് ആചരിക്കുന്ന പതിവുണ്ടായിരുന്നു. പിന്നീട് ജനനപ്പെരുന്നാൾ ഡിസംബർ ഇരുപത്തിയഞ്ചിലേക്കുമാറ്റി. പൗരസ്ത്യർ ദനഹാപ്പെരുന്നാൾ നമ്മുടെ കർത്താവിന്റെ മാമോദീസായെ അനുസ്മരിക്കുമ്പോൾ, ജനുവരി ആറിനു തന്നെ പാശ്ചാത്യർ 'എപ്പിഫനി'യിൽ (ദനഹാ എന്നതു സുറിയാനിയും, എപ്പിഫനി ഗ്രീക്കുമാണ്) കിഴക്കുനിന്നുള്ള വിദ്വാന്മാരുടെ ആഗമനത്തെയാണ് അനുസ്മരിക്കുന്നത്. ക്രിസ്തുവിനെക്കുറിച്ചുള്ള വെളിപാട് (manifestation) വിജാതീയർക്കുണ്ടായി എന്ന അർത്ഥമാണു അതിനു നൽകുന്നത്. ജനുവരി ആറിനുശേഷമുള്ള ഞായറാഴ്ച പാശ്ചാത്യർ കർത്താവിന്റെ മാമോദീസാ അനുസ്മരിക്കുന്നു.

'ദനഹാ' എന്ന വാക്കിന്റെ അർത്ഥം "ഉദിക്കുക", "പ്രകാശിക്കുക" എന്നൊക്കെയാണ്. സൂര്യോദയത്തിനും ഈ വാക്ക് ഉപയോഗിക്കുന്നു. നീതിസൂര്യനായ ക്രിസ്തു (മലാ. 4:2) ലോകത്തിനു സ്വയം വെളിപ്പെടുത്തിയ സന്ദർഭം യോർദ്ദാനിലെ സ്നാനമായതുകൊണ്ട് ദനഹാ എന്നപേര് പ്രസക്തമാണ്. മാത്രമല്ല, വിശുദ്ധ ത്രിത്വത്തിന്റെ രഹസ്യം യേശുവിന്റെ സ്നാനസമയത്താണ് പ്രത്യക്ഷപ്പെട്ടത്-പിതാവിന്റെ സാക്ഷ്യം; പുത്രന്റെ സാന്നിദ്ധ്യം; പരിശുദ്ധാത്മാവിന്റെ ആവാസം-ഇതാണല്ലോ അവിടെ കാണുന്നത്.

ദനഹായുടെ പ്രധാന പ്രമേയം യേശുവിന്റെ മാമോദീസാ ആണെങ്കിലും അന്നു നടത്തുന്ന ശുശ്രൂഷയുടെ പ്രധാന വിഷയം വെള്ളം വാഴ്ത്തുന്നതാണ്. പ്രകൃതിയിലെ ഏറ്റവും വലിയ ഘടകമായ വെള്ളം വാഴ്ത്തുന്നതിൽക്കൂടി സകല ജലാശയങ്ങൾക്കും

ജലസ്രോതസ്സുകൾക്കും വാഴ്വ് നൽകുകയാണ്. ജീവന്റെ അവിഭാജ്യഘടകമാണ് വെള്ളം. ദൈവത്തിന്റെ ആത്മാവ് വെള്ളത്തിനുമീതെ പരിവർത്തിക്കുന്നതായി സൃഷ്ടിയുടെ വിവരണത്തിൽ വായിക്കുന്നു. ജീവൻ നിലനിർത്തുന്നതിൽ എന്നപോലെ ശുദ്ധീകരണം വരുത്തുന്നതിലും വെള്ളം വലിയ പങ്കുവഹിക്കുന്നു. യേശുക്രിസ്തു നൽകുന്ന രക്ഷയുടെ അനുഭവത്തെ "ജീവനുള്ള വെള്ളം" എന്നു അവിടുന്നു തന്നെ വിശേഷിപ്പിച്ചിട്ടുണ്ട് (യോഹ.4:10) അവിടുന്നു നൽകുന്ന ആത്മദാനത്തിന് ജീവജലത്തിന്റെ നദി എന്നുപരാമർശിക്കുന്നതായും കാണാം. (യോഹ. 4:38)

ജലത്തെ സൃഷ്ടിച്ചവൻ തന്നെ ജലത്തിൽ സ്നാനം ഏറ്റതിൽക്കൂടി ജലസഞ്ചയത്തെ മുഴുവൻ അനുഗ്രഹിക്കുകയായിരുന്നു എന്ന ആശയം ദനഹായുടെ ശുശ്രൂഷയിൽ അന്തർലീനമാണ്. ഓശാനയിലെ ശുശ്രൂഷയിൽ സസ്യലതാദികൾ എല്ലാം തന്നെ വാഴ്ത്തപ്പെടുന്നതുപോലെ ദനഹാ ശുശ്രൂഷയിൽക്കൂടി ജലസംഭരണികളെയും ജലസ്രോതസ്സുകളെയും വാഴ്ത്തുകയാണ്. പ്രപഞ്ചത്തോടും പ്രകൃതിയോടുമുള്ള നമ്മുടെ ബന്ധത്തെ ദൃഢപ്പെടുത്തുന്നതും വെളിപ്പെടുത്തുന്നതുമാണ് നമ്മുടെ ആരാധനകൾ എന്ന സത്യം ഇവിടെ ഓർക്കാം.

ദനഹാപെരുന്നാളിനോടനുബന്ധിച്ച് മാർത്തോമ്മാ നസ്രാണികളുടെയിടയിൽ നിലവിലിരുന്ന രണ്ടു പാരമ്പര്യങ്ങൾ പരാമർശിക്കട്ടെ. ഒന്ന്, "രാക്കുളി": ജനുവരി ആറിന്റെ തലേ രാത്രിൽ വീടിനടുത്തുള്ള നദിയിലോ, കുളത്തിലോ പോയി കർത്താവിന്റെ മാമോദീസായെ അനുസ്മരിച്ചുകൊണ്ട് വിശ്വാസികൾ ആചാരക്കുളി നടത്തും. ഇന്നും കത്തോലിക്കാ സഭയിലെ പാലാ വലിയപള്ളിയിൽ ഈ അനുഷ്ഠാനം ഭക്തിസാന്ദ്രമായി നടത്തുന്നു. രണ്ട് "പിണ്ടികുത്തിപ്പെരുന്നാൾ" ഇത് വടക്കൻ പ്രദേശങ്ങളിൽ ആചരിക്കുന്ന ഒന്നാണ്. ജനുവരി ആറിനു രാത്രിയിൽ വീട്ടുമുറ്റത്ത് വാഴപ്പിണ്ടി നാട്ടിനിറുത്തി അതിൽ പന്തങ്ങൾ കൊളുത്തി ചുറ്റും കുട്ടികൾ ഓടിനടന്ന് "ദൈവം പ്രകാശമാകുന്നു" എന്നു



**ജലത്തെ സൃഷ്ടിച്ചവൻ തന്നെ ജലത്തിൽ സ്നാനം ഏറ്റതിൽക്കൂടി ജലസഞ്ചയത്തെ മുഴുവൻ അനുഗ്രഹിക്കുകയായിരുന്നു എന്ന ആശയം ദനഹായുടെ ശുശ്രൂഷയിൽ അന്തർലീനമാണ്**

ആർത്തുവിളിക്കും. ഇവയൊക്കെ സൂചിപ്പിക്കുന്നത് നമ്മുടെ മലങ്കരയിൽ ദനഹാ, ആഘോഷമായി വിശ്വാസികൾ എല്ലാവരുടെയും പങ്കാളിത്തത്തോടെ ആചരിച്ചിരുന്നു എന്നാണ്.

എന്നാൽ ഇന്നത്തെ അനുഭവം എന്താണ്? എല്ലാ തലങ്ങളിലും, കേന്ദ്രങ്ങളിലും ഗൗരവപൂർവ്വം ചിന്തിക്കേണ്ട വിഷയമാണ്. ഓരോ ഇടവകയിലും ഈ ദിവസം പള്ളിയിൽ വരുന്നവരുടെ സംഖ്യ എത്രമാത്രം? ഇടവകയുടെ അഞ്ചു ശതമാനത്തിൽ അധികം പേർ സംബന്ധിക്കാറില്ല. പുരുഷന്മാരുടെ സംഖ്യ അംഗുലീപരിമിതമായിരിക്കും. വലുതും ചെറുതുമായ പല ഇടവകകളിൽ ഈ ദിവസത്തെ ശുശ്രൂഷയിൽ സംബന്ധിച്ചിട്ടുള്ളതിന്റെ അടിസ്ഥാനത്തിലാണ് ഒരു പുനർവിചിന്തനത്തിന് സമയമായി എന്നു ഞാൻ അഭിപ്രായപ്പെടുന്നത്.

ഇതിൽ നിന്ന് വിട്ടുനിൽക്കുവാൻ ജനങ്ങളെ പ്രേരിപ്പിക്കുന്ന, അല്ലെങ്കിൽ പ്രലോഭിപ്പിക്കുന്ന കാര്യങ്ങൾ എന്തൊക്കയാണ്? ആത്മീയ വിഷയങ്ങളിൽ പൊതുവായി ബാധിച്ചിരിക്കുന്ന അനാസ്ഥയും അലസതയും ഒരു കാരണമായി പറയാം. പക്ഷേ ഇടവകപ്പെരുന്നാളിന്റെ കേളികൊട്ടിയാൽ ആബാലവൃദ്ധം ജനങ്ങളും പള്ളിയിൽ ഉണ്ട്. മൂല്യനിർണ്ണയത്തിൽ സംഭവിച്ചിരിക്കുന്ന തകർച്ച ഇതു വ്യക്തമാക്കുന്നു. പ്രവൃത്തിദിവസങ്ങളിൽ രാവിലെയുള്ള ദീർഘമായ ശുശ്രൂഷ തീക്ഷ്ണതയില്ലാത്തവർക്ക് തടങ്കൽപാറയാണ്. ജനപങ്കാളിത്തം അധികമില്ലാത്ത ഒരു ശുശ്രൂഷ എന്ന പരാതിയുമുണ്ട്. പുസ്തകത്തിൽ നിർദ്ദേശിച്ചിട്ടുള്ള പ്രകാരം പ്രദക്ഷിണവും പഴമവായനകളും എല്ലാം നടത്തുന്നപക്ഷം ഒന്നരമണിക്കൂറോളം ശുശ്രൂഷ നീളും അതിനുശേഷമാണ് വിശുദ്ധ കുർബ്ബാന. എല്ലാം കൂടി മൂന്നുമണിക്കൂറിൽ ഏറെയാകും.

ശുശ്രൂഷയുടെ ഉള്ളടക്കം നോക്കിയാലും ആകർഷകമല്ല. മണിപ്രവാളരൂപത്തിൽ സംസ്കൃതബഹുലമായ ഏറെ വരികൾ ചൊല്ലി തികയ്ക്കുന്ന അനുഭവം മാത്രമാണ്. അത് തെറ്റുകൂടാതെ അർത്ഥമറിഞ്ഞ് ചൊല്ലുവാൻ വൈദികർക്കുപോലും സാധിക്കാത്ത അവസ്ഥയാണ്. മൂലഭാഷയോട് നീതിപുലർത്തുക എന്ന തത്വം മാത്രമേ പരിഭാഷകർ ശ്രദ്ധിച്ചിട്ടുള്ളൂ. ആരാധനയിൽ സംബന്ധിക്കുന്ന സാധാരണക്കാരയ ജനങ്ങളോട് നീതിപുലർത്താത്ത ഭാഷാശൈലിയാണ് പിൻതുടർന്നിട്ടുള്ളത്. ചൊല്ലാൻ പ്രയാസം, കേൾക്കാൻ അനാകർഷകം, അർത്ഥം ദുർഗ്രഹവും.

ഗാനങ്ങളിൽ കാവ്യഭാവനകളും സങ്കൽപ്പങ്ങളുമൊക്കെ ന്യായീകരിക്കാം. ഭാവനാപൂർണ്ണമായ വർണ്ണനകളും ചിത്രീകരണങ്ങളും നമ്മുടെ ചിന്തകളെ ഉണർത്തുവാനും ആത്മീയമൂല്യങ്ങളെ അനാവരണം ചെയ്യാനും സഹായകമാണ്. പൗരസ്ത്യ പിതാക്കന്മാരുടെ കൃതികളിലെല്ലാം തന്നെ ഭാവദീപ്തങ്ങളായ ചിത്രീകരണങ്ങൾ കാണാം. എന്നാൽ അവ ചരിത്രത്തിനു നിരക്കുന്നതും യുക്തിക്കുചേരുന്നതും തിരുവെഴുത്തിനോട് പൊരുത്തപ്പെടാൻ കഴിയുന്നതുമാകണം. ദനഹായുടെ പ്രദക്ഷിണസമയത്ത് ചൊല്ലുന്ന ഗീതത്തിന്റെ അർത്ഥം പലരും ശ്രദ്ധിച്ചിട്ടുണ്ടാവില്ല. അത് ഇങ്ങനെയാണ്. "തന്റെ തലമേൽ കൈ വയ്ക്കുവാൻ ദാസനായ യോഹന്നാനെ വിളിയ്ക്കുകയും അവൻ അടുത്ത് ചെന്ന് തന്റെ മേൽ അവന്റെ വലത്തുകൈ വയ്ക്കുകയും ചെയ്തു. അവൻ പറഞ്ഞതാവിത്; ഞാൻ എന്തുപറഞ്ഞ് നിന്നെ

*ശേഷം 22-ാം പേജിൽ*



ഫാ. ഡോ. ജോർജ് കോശി

# ആമ്മീൻ

"ആമ്മീൻ" എബ്രായ ഭാഷയിലുടലെടുത്ത വാക്കാണ്. എങ്കിലും യഹൂദ, ക്രൈസ്തവ, ഇസ്ലാം മതങ്ങളിലെ ആരാധനയുടെ അവിഭാജ്യഘടകമാണത്. യഹൂദ മതത്തിലാണല്ലോ മറ്റ് ഈ രണ്ടു മതങ്ങളുടെയും തായ്‌വേര്. ഈ മൂന്ന് മതങ്ങളിലും ഒട്ടുവളരെ ഭിന്നവിഭാഗങ്ങളുണ്ട്.

പരിമിതികളുള്ളതാണ് വാക്കും ഭാഷയും. ഉള്ളിൽ ഊറിവരികയും ഉറഞ്ഞുകൂടുകയും ഉറവപൊട്ടി ഒഴുകുകയും ചെയ്യുന്ന ആഗ്രഹങ്ങളും ആശയങ്ങളും അനുഭവങ്ങളും ഉള്ളതുപോലെ സംവദിക്കുവാൻ വാക്കുകളും ഭാഷകളും ഒരു പരിധിവരെ പരാജയമടയുന്നു. തീവ്രവികാരങ്ങളും ഭാവ പ്രകടനങ്ങളും ആശയങ്ങളിലൂടെ, അക്ഷരങ്ങളിലൂടെ ശബ്ദത്തിലൂടെ പകരുന്നതിനുള്ള മാർഗ്ഗവും മാദ്ധ്യമവുമാണവ. ശ്രവണത്തോടൊപ്പം സ്പർശനം, ദർശനം, ഘ്രാണം, ചലനങ്ങൾ ആദിയായവയ്ക്കും വ്യക്തമായും ശക്തമായും ആശയങ്ങളും അനുഭവങ്ങളും സംവേദിക്കുവാൻ സാധിക്കും. വി. വേദപുസ്തകത്തിലെ വിവരങ്ങളും വിവരണങ്ങളും ആ സത്യത്തിനു അടിവരയിടുന്നു. "യഹോവയെ രുചിച്ചറിയുവീൻ," സങ്കീർത്തനക്കാരന്റെ സ്വാനുഭവസാക്ഷ്യമാണത്.

വാക്കുകളുടെയും ഭാഷകളുടെയും പരിമിതികൾപോലെതന്നെ പ്രശ്നം സൃഷ്ടിക്കുന്നതാണ് പല വാക്കുകളുടെയും മറ്റൊരു ഭാഷയിലേക്കുള്ള മൊഴിമാറ്റം. മൂലഭാഷയിൽ ആവഹിക്കുന്ന ആശയങ്ങളുടെ ആഴവും അർത്ഥവ്യാപ്തിയും ഔന്നത്യവും പലപ്പോഴും പരിഭാഷയിലൂടെ ഊർന്നും ചോർന്നും പോകാറുണ്ട്. അങ്ങനെയുള്ള പദങ്ങൾ പരിഭാഷ എന്ന പാതകത്തിനു വിധേയമാക്കാതിരിക്കയാണ് ഭേദമെന്നു പണ്ടൊരു പണ്ഡിതഭക്തൻ അർത്ഥവത്തായി അഭിപ്രായപ്പെട്ടിരുന്നു. പ്രശസ്തരായ പല സഭാപിതാക്കന്മാരുടെയും വേദശാസ്ത്ര ചിന്തകളെ ശക്തമായി സ്വാധീനിച്ച ആദികാല ക്രൈസ്തവ ചിന്തകനായ അലക്സാന്ത്രിയായിലെ ഓറിഗനാണത്.

ക്രൈസ്തവാരാധനയിൽ അപ്രകാരമുള്ള പല പദങ്ങളുമുണ്ട്. ആമ്മീൻ, ഹല്ലേലൂയ്യാ, ബാറെക്മോർ, കുറിയേലായിസോൻ, സ്തൗമൻകാലോസ് ഇവയെല്ലാം അതിനുദാഹരണങ്ങളാണ്. എബ്രായ, അറമായ (സുറിയാനി), യവന ഭാഷകളിൽ നിന്നു കടംകൊണ്ടിട്ടുള്ളവയാണ് അവ ഏറെയും. മൊഴിമാറ്റത്തിലൂടെ അവയുടെ സ്വത്തും സൗന്ദര്യവും സുതാര്യതയും അവ സംവേദിക്കുന്ന ആഴമായ ആശയങ്ങളും വ്രണപ്പെടുത്തി വികലമാക്കാതെ പല ഭാഷകളിലും അവ അതേപടി ഉപയോഗിക്കുന്നു. ആരാധനയിൽ അനേകവട്ടം അനുദിനമുള്ള ആവർത്തനംകൊണ്ടു അവയുടെ ഉറവിടം മറുഭാഷകളാണെന്നുള്ളതുപോലും മറന്നുപോകാൻ ഇടയാകുന്നു ചിരപരിചയവും സ്ഥിരം ഉപയോഗവും കാരണം മാതൃഭാഷയിലെ പദാവലികളേക്കാൾ പ്രിയമാണ് പലർക്കും മറുഭാഷകളിലുള്ള ആ വക പദങ്ങൾ.

"ആമ്മീൻ" എബ്രായ ഭാഷയിലുടലെടുത്ത വാക്കാണ്. എങ്കിലും യഹൂദ, ക്രൈസ്തവ, ഇസ്ലാം മതങ്ങളിലെ ആരാധനയുടെ അവിഭാജ്യഘടകമാണത്. യഹൂദ മതത്തിലാണല്ലോ മറ്റ് ഈ രണ്ടു മതങ്ങളുടെയും തായ്‌വേര്. ഈ മൂന്ന് മതങ്ങളിലും ഒട്ടുവളരെ ഭിന്നവിഭാഗങ്ങളുണ്ട്. ആശയങ്ങളിലും ആരാധനാരീതികളിലും ഈ മതങ്ങൾ തമ്മിലും മതങ്ങൾക്കുള്ളിലെ ഭിന്നവിഭാഗങ്ങൾ തമ്മിലും ഒരുമ വളരെ വിരളമാണ്. പക്ഷേ, ആരാധനയിൽ "ആമ്മീൻ" ഉപയോഗിക്കുന്നതിൽ ആരെല്ലാം ഒരുമിക്കുന്നുവെന്നുള്ളത് ആ വാക്കിന്റെ മാസ്മരികതയും മഹത്തായ സ്ഥാനവും വ്യക്തമാക്കുന്നു. ഹൈന്ദവാരാധനയിലെ ആരാധ്യമായ "ഓം" എന്ന സംസ്കൃതവാക്കിനു എബ്രായ പദമായ "ആമ്മീനു"മായി ബന്ധമുണ്ടെന്നു കരുതുന്ന പണ്ഡിതരുണ്ട്. ഹൈന്ദവമതം ആര്യ സംസ്കാരത്തിന്റെയും യഹൂദമതം സെമറ്റിക്ക്

സംസ്ക്കാരത്തിന്റെയും ഭാഗമാണല്ലോ. എന്തായാലും രണ്ടു വ്യത്യസ്ത സംസ്ക്കാരങ്ങളിൽ രൂപംകൊണ്ട രണ്ടു വാക്കുകളിലും ഒതുങ്ങിയിരിക്കുന്ന നിഗൂഢാർത്ഥങ്ങൾ ഒട്ടുവളരെയാണ്. “ആമൂൻ” എന്ന ഈഗുപ്തായ ദേവനിൽനിന്നു ആവിർഭവിച്ചതാണ് ആമ്മീനെന്നു അനുമാനിക്കുന്നവരുമില്ലാതില്ല. അതിനൊരു കാരണം “ആമൂനെ” ആമ്മീനെന്നു തെറ്റായി വിളച്ചതാണ്.

യഹൂദാരാധനയുടെ പശ്ചാത്തലത്തിൽ ഉടലെടുത്തതാണ് ആമ്മീൻ എന്നുള്ളതു അഭിപ്രായവ്യത്യാസങ്ങൾക്കതീതമായ സത്യമാണ്. എബ്രായ ഭാഷയിലെ “ദൈവം വിശ്വസ്ഥനായ രാജാവ്” എന്നുള്ള “മന്ത്ര”ത്തിന്റെ, വിശ്വാസപ്രമാണത്തിന്റെ ആദ്യാക്ഷരങ്ങളായ ആലഫ്, മീം, നൂൻ എന്നിവ കൂട്ടിച്ചേർത്തുണ്ടാക്കിയ (Acronym) താണ് “ആമ്മീൻ.” സർവ്വശക്തനും സർവ്വവ്യാപിയും സർവ്വജ്ഞാനിയുമായ രാജാവാണ് യഹോവ. അതുകൊണ്ടുതന്നെ യഹോവ യഹൂദരുടെ ശത്രുക്കളായ പുറജാതിരാജാക്കന്മാരിൽനിന്നും വേറിട്ടു നില്ക്കുന്നു. ആ രാജാവിലുള്ള ആശ്രയവും അഭയവും ആശ്വാസവും ഉറപ്പിച്ചു തറപ്പിക്കുന്നതിനോടൊപ്പം ആ സ്വർഗ്ഗീയ രാജാവിന്റെ അദൃശ്യഅനുഗ്രഹീതസാന്നിദ്ധ്യം അറിഞ്ഞനുഭവിക്കുന്ന അവസരമാണ് യഹൂദന് ആമ്മീനെന്ന പ്രതിവാക്യത്തിലൂടെ പ്രതികരിക്കുന്ന വേള.

യഹൂദാരാധനയിൽ പ്രാർത്ഥനകളുടെ സമാപനത്തിലും കാർമ്മികൻ അനുഗ്രഹാശിസുകൾ പകരുമ്പോളും ആരാധനാസമൂഹം ആമ്മീൻ എന്നു മറുപടിയായി പറയും. ഓരോരുവനും ഉച്ചത്തിൽ ഒത്തൊരുമിച്ചു അപ്രകാരം പ്രതിവചിക്കുമ്പോൾ ദൈവജനമെന്ന ദിവ്യബോധവും സംഘബോധവും അവരിൽ പൂത്തുപുഷ്പിച്ചു ഫലമണിയുമെന്നു അവർ കരുതി. ആരാധനയിലുള്ള സാന്നിദ്ധ്യവും ആമ്മീനിലൂടെയുള്ള സംബന്ധവും ഏതൊരു യഹൂദനെയും തെരഞ്ഞെടുക്കപ്പെട്ട ജനവും രാജകീയ പുരോഹിത വർഗ്ഗവുമായി രൂപപ്പെടുന്നതിനും രൂപാന്തരപ്പെടുത്തുന്നതിനും സഹായിച്ചു. മാത്രമല്ല, പ്രബല രാജാവായ യഹോവയുടെ അദൃശ്യചിറകിൻകീഴൽ തങ്ങൾ പ്രബുദ്ധരും പ്രബലരുമാണെന്നുള്ള അംഗീകരണവുമായിരുന്നു അത്. മനുഷ്യമക്കളുടെ വീഴ്ചക്കുമുമ്പുള്ള വിശുദ്ധാനുഭവത്തിലേക്കു അവരെ ആനയിക്കുന്നതിനു അതു സഹായകമാണെന്നും അവർ കരുതി. അതുകൊണ്ടായിരിക്കണം യഹൂദർ അവരുടെ ന്യായപ്രമാണപുസ്തകത്തിനു തൊട്ടു സ്ഥാനം നല്കുന്ന ആരാധ്യഗ്രന്ഥമായ “തൽമൂദി”ലൂടെ പഠിപ്പിക്കുന്നത്, ഭക്തിയോടെയും ശ്രദ്ധയോടെയും ശുദ്ധിയോടെയും ആമ്മീൻ എന്നു പ്രതിവാക്യം പറയുന്നവരുടെ മുമ്പിൽ ഏദന്റെ/പറുദീസായുടെ കവാടങ്ങൾ തുറക്കപ്പെടുമെന്ന്.

യഹൂദർക്കു യെരുശലേം ദേവാലയത്തിലായാലും സുനഗോഗിലായാലും സംഘാരാധന വേളകളിൽ വാചാപ്രാർത്ഥന പതിവുള്ളതായിരുന്നില്ല. വായിൽ വരുന്നതു വിളിച്ചുപറയുന്ന വേളയല്ല സമൂഹാരാധനയുടെ കൂട്ടായ്മകൾ എന്നതുമാത്രമല്ല അതിനു കാരണം. വാചാപ്രാർത്ഥനയിൽ യഹോവയേക്കാൾ സ്ഥാനം “ego”-അഹം-കയറിപ്പറ്റുമെന്നുള്ളതാണ്. എന്നാൽ ഏകനായി വാതിലടച്ചു മൗനമായൊ മൗനവ്യതത്തിനു ഭംഗം വരുത്തി വാക്കുകളിലൂടെയോ യഹൂദർ പ്രാർത്ഥനകളും അപേക്ഷകളും പകർത്തിരുന്നു. പഴയനിയമത്തിലെ ഹന്നായുടെ പ്രാർത്ഥനകൾ (1 ശമു. 1) അതിനുദാഹരണമാണ്. അറയിൽ കയറി വാതിലടച്ചു പ്രാർത്ഥിക്കുവാൻ നമ്മുടെ കർത്താവും “പർവ്വത പ്രസംഗ”ത്തിൽ പഠിപ്പിക്കുന്നുണ്ട്. (അവ സ്വകാര്യപ്രാർത്ഥനകളാണ്. സംഘപ്രാർത്ഥനകളല്ല). സമൂഹാരാധനയിൽ, സംഘാരാധനയിൽ അതിനു സ്ഥാനമില്ല. ന്യായപ്രമാണത്തിൽനിന്നും പ്രവചന മൊഴികളിൽനിന്നും സങ്കീർത്തനമുൾപ്പെടെയുള്ള ലിഖിതങ്ങളിൽ നിന്നുമുള്ളവയായിരുന്നു അവരുടെ ആരാധനാഭാഗങ്ങൾ. അച്ചടി ആരംഭിച്ചിട്ടില്ലാത്ത ആ കാലത്തു ആരാധനയ്ക്കായി അവർ ആശ്രയിച്ചിരുന്നതു ഗ്രന്ഥച്ചുരുളുകളെയാണ്. ഗ്രന്ഥച്ചുരുളുകളുടെ നിർമ്മാണവും സൂക്ഷിപ്പും ശ്രമകരമായ കാര്യമായിരുന്നതിനാൽ ആരാധനാലായങ്ങളിൽ മാത്രം അവ ഒതുങ്ങിയിരുന്നു. മാത്രമല്ല, അക്ഷരാഭ്യാസം സമൂഹത്തിൽ ഏറിയ പങ്കിനും അന്നു അപ്രാപ്യമായിരുന്നു. അതുകൊണ്ടുതന്നെ ഗ്രന്ഥച്ചുരുളുകളെ അവർക്കു ആശ്രയിക്കാനുമാവില്ല. ഒപ്പം, പ്രാർത്ഥനകളിൽ പലതും ഉരുവിടുവാനും അനുഗ്രഹങ്ങൾ ആശംസിക്കുവാനും പുരോഹിതന്മാർക്കേ അനുവാദമുണ്ടായിരുന്നുള്ളൂ. തന്മൂലം പുരോഹിതന്മാരോടൊപ്പം സാധാരണജനം ആരാധനയിൽ പങ്കുകൊണ്ടു അനുഗ്രഹങ്ങൾ ഉൾക്കൊള്ളുന്നുവെന്നു ഉറപ്പാക്കുന്നത് അവരുടെ വ്യക്തവും ശക്തവും ശബ്ദമാനവുമായ “ആമ്മീൻ” പ്രതികരണത്തിലൂടെയായിരുന്നു. അവർ ശ്രവിച്ചതുസത്യമാണെന്നും സമ്പൂർണ്ണമായി അവയിൽ വിശ്വസിക്കുന്നുവെന്നും അനുഗ്രഹങ്ങൾ അപ്പോൾത്തന്നെ ആവഹിക്കുന്നുവെന്നുമുള്ള ഉറപ്പും വിശ്വാസവുമാണ് “ആമ്മീനി”ലൂടെ പ്രതിഫലിപ്പിച്ചിരുന്നത്. ചുരുക്കത്തിൽ “ആമ്മീൻ” എന്നു ഉച്ചരിക്കുമ്പോൾ യഹോവയുടെ സജീവസ്മരണയും അവനിലുള്ള സമർപ്പണവും സന്തോഷവും യഹൂദന്റെ അനുഭവമായിരുന്നു. അഥവാ ആ അനുഭവത്തിന്റെ സാക്ഷ്യപ്പെടുത്തലായിരുന്നു.

പഴയനിയമത്തിന്റെയും യഹൂദസഭയുടെയും തുടർച്ചയും പൂർത്തീകരണവുമായിരുന്നല്ലോ പുതിയ നിയമവും പുതിയ ഇസ്രായേലായ ക്രൈസ്തവസഭയും, പുതിയ നിയമപുസ്തകങ്ങളിൽ അതുകൊണ്ടുതന്നെ ആമ്മീൻ ആവർത്തിച്ചുപയോഗിക്കുന്നുണ്ട്. ക്രൈസ്തവസഭയുടെ ആരാധനയിൽ ഏറെ ഉപയോഗിക്കുന്ന വാക്കുകളുടെ ഏറ്റം മുൻപന്തിയിലാണ് ആ വാക്ക്. പുതിയ നിയമപുസ്തകങ്ങളിൽ “ആമ്മീന്റെ” എണ്ണത്തിൽ മുൻപന്തിയിൽ നില്ക്കുന്നതു വി. യോഹന്നാന്റെ സുവിശേഷമാണ്. യേശു ക്രിസ്തു ആമ്മീൻ ആമ്മീൻ എന്നു ഇരുവട്ടം ഉരുവിട്ടുകൊണ്ടു പല സുപ്രധാന സത്യങ്ങളും പഠിപ്പിക്കുന്നത് നാലാം സുവിശേഷത്തിന്റെ പ്രത്യേകതകളിൽ ഒന്നാണ്. (“ആമ്മീൻ, ആമ്മീൻ” എന്ന ഭാഗം “സത്യമായും സത്യമായും” എന്നും “ഏറ്റം ഉറപ്പിച്ചുപറയുന്നു” - most assuedly - എന്നും പല ഭാഷകളിലും മൊഴിമാറ്റം നടത്തിയിട്ടുണ്ട്). പ്രഖ്യാപനങ്ങളുടെ ശക്തിയും ശ്രേഷ്ഠതയും പ്രധാന്യവും ഉറപ്പാക്കുവാൻ അപ്രകാരം ആമ്മീൻ എന്നാവർത്തിക്കുന്നതു യഹൂദാപാരമ്പര്യത്തിൽ ഒരു പുതുമയായി വേദപുസ്തകപണ്ഡിതന്മാരിൽ പലരും കണക്കാക്കുന്നു. എന്നാൽ പ്രാർത്ഥനകളുടെയും അനുഗ്രഹാശംസകളുടെയും പരിസമാപ്തിയിൽ ആമ്മീൻ ഉപയോഗിക്കുന്നത് പുതിയനിയമത്തിലുടനീളമുണ്ട്. കർത്തൃപ്രാർത്ഥന എന്നു പരക്കെ അറിയപ്പെടുന്നതും നമ്മുടെ കർത്താവു അപ്പോസ്തോലന്മാരെ പഠിപ്പിച്ചതുമായ പ്രാർത്ഥന (യഥാർത്ഥ കർത്തൃപ്രാർത്ഥന വി. യോഹന്നാന്റെ സുവിശേഷത്തിലുള്ള

കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥനയാണ്) അവസാനിക്കുന്നതു ആമ്മീനോടുകൂടിയാണ് (St. Math. 6:13) ബൈബിൾ സൊസൈറ്റിയുടെ മലയാളം ബൈബിളിൽ മറ്റുപലതും വിട്ടുകളഞ്ഞിട്ടുള്ളതുപോലെ ആമ്മീൻ അവിടെ അപ്രത്യക്ഷമായിട്ടുണ്ട്. പൗലോസ് ശ്ലീഹായുടെ ഉൾപ്പെടെയുള്ള പുതിയനിയമലേഖനങ്ങൾ ഏതാണ്ടു എല്ലാംതന്നെ സമാപിക്കുന്നതു ആമ്മീനോടുകൂടിയാണ്. (ബൈബിൾ സൊസൈറ്റിയുടെ മലയാളം ബൈബിളിൽ ആ ഭാഗങ്ങളിൽ പലടത്തും ആമ്മീൻ വിട്ടുകളഞ്ഞാണു അച്ചടിച്ചിരിക്കുന്നത്). ഇന്നു പൊതുവെ പ്രചാരത്തിലിരിക്കുന്ന വി. വേദപുസ്തകത്തിലെ അവസാനപുസ്തകം വെളിപാട് ആണല്ലോ. വെളിപാടുപുസ്തകവും അങ്ങനെ വേദപുസ്തകവും അവസാനിക്കുന്നതും ആമ്മീനോടുകൂടിത്തന്നെ. അതിലുപരി വെളിപാടു പുസ്തകത്തിൽ ആമ്മീൻ യേശുക്രിസ്തുവിന്റെ പേരായിട്ടും രേഖപ്പെടുത്തിയിരിക്കുന്നു "ലവോദിക്യയിലെ സഭയുടെ ദൂതന്നു എഴുതുക: വിശ്വസ്തനും സത്യവാനുമായ സാക്ഷിയായി ദൈവസൃഷ്ടിയുടെ ആരംഭമായ ആമ്മീൻ എന്നുള്ളവൻ അരുളിചെയ്യുന്നതു." (3:14). സ്വർഗ്ഗസ്ഥപിതാവിന്റെ തിരുവിഷ്ടത്തിനു സമ്പൂർണ്ണമായി സമർപ്പിക്കപ്പെട്ടു സ്വയം ആമ്മീനായി മാറിയവൻ മാംസം ധരിച്ചു അവതരിച്ചതാണല്ലൊ ദൈവപുത്രനായ യേശുക്രിസ്തു. സർവ്വ സ്വർഗ്ഗീയ വാഗ്ദാനങ്ങളുടെയും പൂർത്തീകരണവുമായിരുന്നു അവിടുന്ന്.

യഹൂദാരാധനയിൽ ആമ്മീൻ ഉപയോഗിച്ച എല്ലാ അർത്ഥത്തിലും ഉദ്ദേശ്യത്തിലും വി. സഭയും ആ വാക്കു ഉപയോഗിക്കുന്നു. മലയാളത്തിൽ ആ വാക്കിന്റെ ആഴവും അർത്ഥവും അതേപടിപകർത്താൻ വളരെയേറെ വാക്കുകൾ വേണമെന്നുള്ളതിനു "മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശത്തിൽ ആമ്മീനെക്കുറിച്ചുള്ള വിശദീകരണം വായിച്ചാൽ മതി." ആരാധനകളിൽ ഉപയോഗിച്ചുവരുന്ന ഈ എബ്രായപദം 'യഥാർത്ഥമായി', 'തീർച്ചയായി', 'സ്ഥിരമായി', 'ദൃഢമായി', 'നിശ്ചിതമായി', 'വിശ്വാസയോഗ്യമായി', 'സത്യമായി' എന്നൊക്കെ വ്യാഖ്യാനിക്കപ്പെടാവുന്നതാണ്. സെമിറ്റിക്ക് ഭാഷകളിലെല്ലാം ഈ പദം പൊതുവായിട്ടുള്ളതാണ്.

ആരാധനയിൽ പങ്കെടുക്കുന്ന വ്യക്തി, താനും അതിനോടു യോജിക്കുന്നു, അതിനെ ഏറ്റുപറയുന്നു എന്നൊക്കെ ഉപയോഗിക്കേണ്ട സന്ദർഭങ്ങളിൽ "ആമേൻ എന്നു പറയുന്നു...." ആമ്മീൻ എന്ന ആരാധ്യവും മർമ്മപ്രാധാന്യവുമായ പദത്തിൽ ഈ ആശയങ്ങളെല്ലാം ഉൾക്കൊള്ളുന്നതാണെങ്കിലും അവയിൽ ഒതുങ്ങുന്നതൊ ഒതുക്കാവുന്നതോ അല്ല അതീവ രഹസ്യാത്മകതയുൾക്കൊള്ളുന്ന വിശ്വാസസമൂഹത്തിന്റെ ആമ്മീൻ പ്രതികരണം. "ആമ്മീനാ"യ യേശുമശിഹായോടു അനുരൂപപ്പെടുത്തുന്നതാണ് അഥവാ ദൈവികരണത്തിനു വഴി തെളിക്കുന്നതാണ് ആരാധനയും അതിനോടു ചേർന്നുള്ള ആമ്മീനുകളും.

പരിചയിച്ചു പഴകിയ പദമായതുകൊണ്ടു "ഊവ്വ്" (yes) "അപ്രകാരം തന്നെ" (so it)എന്നുള്ള സാധാരണ ശുഷ്ക്കവും ലളിതവുമായ അർത്ഥങ്ങളിൽ ആ വാക്ക് തളച്ചിടുകയാണ് പതിവ്. കേവലം അംഗീകരിക്കുന്നു, സമ്മതിക്കുന്നു, അനുകൂലമായി പ്രതികരിക്കുന്നു എന്നുള്ളതിനേക്കാൾ വ്യക്തിപരവും ക്രിയാത്മകവുമായ സജീവ സംബന്ധത്തെയും പങ്കാളിത്തത്തേയുമാണ് അതു വ്യക്തമാക്കുന്നതും വ്യക്തമാക്കേണ്ടതും. ആരാധനയിൽ ആദ്ധ്യക്ഷം വഹിക്കുന്ന കാർമ്മികൻ-കാർമ്മികൻ അവിടെ കർത്താവേശുമശിഹായുടെ പ്രതീകവും പ്രതിരൂപവുമാണല്ലോ-നേതൃത്വം നൽകുന്ന ശുശ്രൂഷകളോട് ഒരേ സ്വരത്തിലും ശബ്ദത്തിലും ലക്ഷ്യത്തിലും ആരാധനാ സമൂഹം ആമ്മീൻ പ്രതിവചിക്കുമ്പോൾ ആ സമൂഹം കർത്തൃശരീരമായ സഭയായി രൂപാന്തരപ്പെടുന്നതിനു സഹായിക്കുന്നു. ആമ്മീൻ അവിടെ പരിശുദ്ധമാവുനിറഞ്ഞ ആരാധനാസമൂഹത്തിന്റെ-ദൈവജനത്തിന്റെ-നന്ദിയുടെ നിറവോടുകൂടിയ ആഹ്ലാദാരവമാണ്. വിശ്വാസികളുടെ ആരാധനയിലുള്ള വ്യക്തിഗതവും ഉത്തരവാദിത്തപൂർണ്ണവുമായ പങ്കുചേരലിന്റെ പ്രതിദ്ധ്വനിയാണു ആമ്മീനിലൂടെ മുഴങ്ങുന്നത്. സഭയുടെ വായും നാക്കുമായി ദൈവജനത്തിനുവേണ്ടി പുരോഹിതൻ പ്രാർത്ഥനകൾ ഉറക്കെ ഉരുവിടുമ്പോൾ വിശ്വാസസമൂഹം അവയോടൊത്തു ചേരുന്നതു ആമ്മീൻ വഴിയാണ്. വി.ജസ്റ്റിൻ മാർട്ടിയർ (103–165) പഠിപ്പിക്കുന്നു. പ്രാർത്ഥനകളും യൂക്കറിസ്റ്റും (കൃതജ്ഞതാ പ്രാർത്ഥനകൾ) സമാപിക്കുമ്പോൾ സന്നിഹിതരായ സകല ജനവും തങ്ങളുടെ സമ്മതവും സംബന്ധവും ആമ്മീനോടുകൂടി രേഖപ്പെടുത്തുക. ആമ്മീൻ എന്ന എബ്രായ വാക്കിന്റെ അർത്ഥം അപ്രകാരമാകട്ടെ എന്നാണ്. (Apology 1,65) ആമ്മീന്റെ പ്രാധാന്യം ശക്തമായി വി. അഗസ്തിനോസ് വ്യക്തമാക്കുന്നുണ്ട്, നീ എന്താകുന്നുവോ എന്നുള്ളതിനു ആമ്മീൻ എന്നു പ്രതിവചിക്കുക. ആ പ്രതികരണത്തിലൂടെ നീ ആകുന്നതിനു മുദ്രവച്ചു ഭദ്രമാക്കുക. കർത്തൃശരീരമെന്നു കേൾക്കുമ്പോൾ നീ ആമ്മീനെന്നു പറയുക. കർത്തൃഗാത്രത്തിലെ അംഗമായിത്തീരുന്നതു ആമ്മീനിലൂടെ അനുഭവവേദ്യമാക്കുക. നീ എന്താകുന്നുവൊ അതു ആ വിധത്തിൽ സഫലീകരിച്ചു സമ്പൂർണ്ണമാക്കുക.

"ആമ്മീനായ" യേശുമശിഹായ്ക്കു മാതാവാകാൻ സ്വയം സമർപ്പിച്ചു പ്രതിഷ്ഠിച്ച കന്യകമറിയാം ഗബ്രിയേൽ മാലാഖയിലൂടെയുള്ള സ്വർഗ്ഗീയ അരുളപ്പാടിനു പ്രതികരിച്ച് പ്രതിവചിച്ചു, ഞാൻ നിന്റെ ദാസി. തിരുവചനം പോലെ എനിക്കു ഭവിക്കട്ടെ (LK.1:38) മനുഷ്യസൃഷ്ടിയിൽ നിന്നു ഇദംപ്രഥമമായി കേട്ട അനുപമമായ ആമ്മീനായിരുന്നു അത്. മണ്ണും വിണ്ണും ഒരുപോലെ കോരിത്തരിച്ച നിർണ്ണായക സുവർണ്ണനിമിഷം. ആദിമാതാപിതാക്കൾ അരുതാത്തതിനു ആമ്മീൻ എന്നു പ്രതികരിച്ചു പ്രവർത്തിച്ചതല്ലെ മനുഷ്യമക്കളുടെ വീഴ്ചയ്ക്കും പ്രപഞ്ചത്തിന്റെ താഴ്ചയും പിശാചിന്റെ വാഴ്ചയ്ക്കും കാരണം. ആ വീഴ്ചയിൽ നിന്നു വീണ്ടെടുത്തു രക്ഷിക്കുവാൻ അവതാരം ചെയ്ത ദൈവപുത്രനായ "വചന"ത്തിന്റെ വരവിനു വഴിയും വേദിയുമൊരുക്കിയതു പ. ദൈവമാതാവിന്റെ "ആമ്മീൻ" എന്ന പദത്തിലടങ്ങിയ സകല അർത്ഥതലങ്ങളും സൃഷ്ടിക്കായി സമ്മേളിച്ച സമ്പൂർണ്ണ സമർപ്പണത്തോടുകൂടിയ പ്രതികരണമായിരുന്നു. നമുക്കും നാം ആരാകുന്നുവൊ അതു ആമ്മീനെന്ന ആരാധ്യമായ പ്രതികരണത്തിലൂടെ സാക്ഷാത്താക്കാം. ഭക്തിയോടെയും ശ്രദ്ധയോടെയും പവിത്രതയോടെയും നാം ഉരുവിടുന്ന ആമ്മീനിലൂടെ വചനമായ ദൈവം നമ്മിൽ ജഡം ധരിക്കുന്നതിനു വഴി ഒരുക്കാം. പ. ദൈവമാതാവിനെപ്പോലെ "ആമ്മീനാ"യ ദൈവപുത്രനെ സർവ്വാത്മന, സ്വീകരിച്ചു ഉൾക്കൊള്ളാം. ദൈവപുത്രനു സമ്പൂർണ്ണമായി അനുരൂപപ്പെടാം. അതാകട്ടെ നമ്മുടെ ആരാധന. ■

ആമ്മീൻ.

മലങ്കര



# സഭാഭരണഘടനാ ഭേദഗതികൾ

# അല്പം ചരിത്രം

**വർഗീസ് ജോൺ, തോട്ടപ്പുഴ**

**കോ**ട്ടയം എം.ഡി. സെമിനാരിയിൽ 1934 ഡിസംബർ 26 (1110 ധനു 11)ന് കൂടിയ (മലങ്കര) സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസും പാസ്സാക്കി അന്നു മുതൽ നടപ്പിലിരിക്കുന്നതാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന. *ഈ ഭരണഘടനയിൽ കാലസ്ഥിതി അനുസരിച്ചും സൗകര്യം അനുസരിച്ചും* പിന്നീട് ആവശ്യമായ ഭേദഗതികൾ വരുത്തി നടപ്പിൽ വരുത്തിയതാണ് ഇപ്പോഴുള്ള ഭരണഘടന. നാലു പ്രാവശ്യമാണ് ഇപ്രകാരം ഭേദഗതികൾ വരുത്തിയിട്ടുള്ളത്.

1934ൽ ഭരണഘടന പാസ്സാക്കുമ്പോൾ 13 ഭാഗങ്ങളായി 127 വകുപ്പുകളാണ് ഉണ്ടായിരുന്നത്. ഈ ഭരണഘടനയിൽ ആവശ്യമായ ഭേദഗതികൾ നിർദേശിക്കുന്നതിന് 1948 ഒക്ടോബർ മാസത്തിൽ അസോസിയേഷൻ മാനേജിംഗ് കമ്മറ്റി ഒരു സബ്കമ്മറ്റിയെ നിയോഗിച്ചു. 1950 ജൂൺ 18ന് കൂടിയ മാനേജിംഗ് കമ്മറ്റി അന്നത്തെ ഭരണഘടന 121-ാം വകുപ്പ് അനുസരിച്ച് ഭേദഗതികൾ വരുത്തുകയും അസോസിയേഷന്റെ അംഗീകാരത്തിനായി സമർപ്പിക്കണമെന്നു നിശ്ചയിക്കുകയും ചെയ്തു. കോട്ടയം എം.ഡി. സെമിനാരിയിൽ 1951 മേയ് 17ന് കൂടിയ മലങ്കര അസോസിയേഷൻ 'സഭാഭരണഘടന' നാലാമത്തെ ആലോചനാവിഷയമായി ഉൾപ്പെടുത്തുകയും അഞ്ചാമത്തെ പ്രമേയമായി അവതരിപ്പിച്ചു പാസ്സാക്കുകയും ചെയ്തു. "മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലെ 733-ാം നമ്പർ ക്ഷണകല്പന സഹിതം അയച്ചിരുന്നതും 110-ലെ അസോസ്യേഷനിൽ പാസ്സാക്കപ്പെട്ട ഭരണഘടനയിൽ മാനേജിംഗുകമ്മിറ്റി നിർദ്ദേശിച്ചിട്ടുള്ള ഭേദഗതികൾ ചേർത്ത് ഒന്നായി അച്ചടിപ്പിച്ചിട്ടുള്ളതുമായ ഭരണഘടന മേയ് 16-ാം തീയതി കൂടിയ മാനേജിംഗുകമ്മിറ്റി വരുത്തിയിട്ടുള്ള ഭേദഗതികളോടു കൂടി ഈ യോഗം പാസ്സാക്കുന്നു........" എന്ന പ്രമേയമാണ് അസോസിയേഷൻ അന്നു പാസ്സാക്കിയത്. 1954 മാർച്ച് 29നു കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് പാസ്സാക്കിയതോടെ 134 വകുപ്പുകൾ അടങ്ങിയ ഭരണഘടന നടപ്പിലായി. വകുപ്പുകളുടെ എണ്ണം കൂടിയതു മാത്രമല്ല, സമഗ്രമായ ഒരു ഭേദഗതിയാണ് അന്നു നടപ്പായത്. ഭരണഘടനയുടെ ഒന്നാം ഭാഗത്തുള്ള പ്രഖ്യാപനത്തിൽ (1, 3, 4 വകുപ്പുകൾ) പോലും വ്യക്തതയ്ക്കു വേണ്ടി ചെറിയ ഭേദഗതികളുണ്ടായി.

1958ലെ സുപ്രിം കോടതി വിധിയെ തുടർന്ന് സഭായോജിപ്പിന്റെ അന്തരീക്ഷത്തിലാണ് അടുത്ത ഭേദഗതി ഉണ്ടായത്; അതായത് മുൻ പാത്രിയർക്കീസ് വിഭാഗം കൂടി ചേർന്നു നടത്തിയ ഭേദഗതി. മെത്രാപ്പോലീത്താമാർ, മാനേജിംഗ് കമ്മറ്റിയംഗങ്ങൾ, പള്ളികൾ തുടങ്ങി നാനാഭാഗത്തുനിന്നും ഭേദഗതി നിർദേശങ്ങൾ ക്ഷണിച്ചുകൊണ്ട് 1964 ൽ റൂൾ കമ്മറ്റി ഇതിനുള്ള നടപടികൾ ആരംഭിച്ചു. ഭരണഘടന 127-ാം വകുപ്പ് അനുസരിച്ച് റൂൾ കമ്മറ്റി സമർപ്പിച്ച ഭേദഗതികൾ 1967 ഏപ്രിൽ 14നു കൂടിയ മാനേജിംഗ് കമ്മറ്റി പാസ്സാക്കുകയും ജൂൺ 15, 16 തീയതികളിൽ കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയും ചെയ്തു. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 1967 ജൂൺ 26ലെ 156/67-ാം നമ്പർ കല്പന പ്രകാരം പുതുക്കിയ ഭരണഘടന നടപ്പിൽ വരുത്തി. പള്ളി ഇടവകയെ സംബന്ധിച്ചുള്ള 6 മുതൽ 44 വരെയുള്ള വകുപ്പുകളാണ് അന്നു ഭേദഗതി ചെയ്തത്. 18 മുതൽ 31 വരെയുള്ള വകുപ്പുകൾ യുക്തിസഹമായി പുനക്രമീകരിച്ചു. കൈക്കാരന്റെ തെരഞ്ഞെടുപ്പിനെ പറ്റിയുള്ള 34-ാം വകുപ്പ് പൂർണമായി ഭേദഗതി ചെയ്തു. 42, 134 വകുപ്പുകൾ നീക്കം ചെയ്തു.

*42 - വികാരിയും ശേഷം പട്ടക്കാരും ഇടവക മെത്രാപ്പോലീത്തായുടെ കല്പനയെ പള്ളി സംബന്ധിച്ച എല്ലാ കാര്യങ്ങളിലും അനുസരിക്കേണ്ടതും ഇടവക മെത്രാപ്പോലീത്തായുടെ കല്പന അനുസരിച്ചു മാത്രം അവർ പള്ളിയിൽ കർമ്മാദികൾ നടത്തേണ്ടതും ഇടവക മെത്രാപ്പോലീത്തായുടെ കല്പനയ്ക്കു വിരോധമായി അവർ പള്ളിയിൽ യാതൊരു കർമ്മവും നടത്താൻ പാടില്ലാത്തതും ആകുന്നു.*

*134 - ഈ ഘടന അസോസ്യേഷനിലും എപ്പിസ്കോപ്പൽ സിനഡിലും പാസ്സായതിനു ശേഷം നടപ്പിൽ വരുന്നതാകുന്നു.* ഇവയാണ് നീക്കം ചെയ്ത വകുപ്പുകൾ.

ഭരണഘടനയുടെ 46, 71 വകുപ്പുകളിൽ 1996 മാർച്ച് 25, 1997 ഫെബ്രുവരി 5 തീയതികളിലെ ഉത്തരവു പ്രകാരം ബഹു. സുപ്രിം കോടതി വരുത്തിയ ഭേദഗതികൾ 1997ൽ ഭരണഘടനയുടെ അനുബന്ധമായി ചേർത്തു. ഇതനുസരിച്ച് ആനുപാതിക പ്രാതിനിധ്യപ്രകാരമാണ് 2002 മാർച്ച് 20ന് മലങ്കര അസോസിയേഷൻ കൂടിയത്.

2006 നവംബർ 23ന് സഭാ മാനേജിംഗ് കമ്മറ്റി നടത്തിയ മൂന്നാമത്തെ ഭരണഘടനാ ഭേദഗതിയോടെ 11 വകുപ്പുകൾ (6, 46, 57, 61, 71, 79, 84, 93, 103, 110, 120) ഭേദപ്പെടുത്തുകയും സിവിൽ വ്യവഹാരങ്ങളെ സംബന്ധിച്ചുള്ള 135-ാം വകുപ്പ് പുതിയതായി ചേർക്കുകയും ചെയ്തു. സുപ്രിം കോടതി വിധിപ്രകാരം ഭേദഗതി ചെയ്യപ്പെട്ട വകുപ്പുകൾ (46, 71) ഇതോടെ ഭരണഘടനയുടെ ഭാഗമായി. കൂട്ടുട്രസ്റ്റിമാരുടെ കാലാവധി അഞ്ചു വർഷമാക്കിയതാണ് (93) ഭേദഗതികളിലൊന്ന്.

മാനേജിംഗ് കമ്മറ്റിയുടെ അംഗസം

ഖ്യയും കാലാവധിയും സംബന്ധിച്ചുള്ള വകുപ്പിലാണ് (79) സുപ്രധാനമായ മറ്റൊരു ഭേദഗതി. മുളന്തുരുത്തി സുന്നഹദോസ് കാലത്തെ (1876) അംഗസംഖ്യ 1934ലും അതേപടി നിലനിർത്തിയതാണ് 2006 വരെയും മാറ്റമില്ലാതെ ഉണ്ടായിരുന്നത്. 2006 ഒക്ടോബർ 12ന് കൂടിയ മലങ്കര അസോസിയേഷൻ വർദ്ധിപ്പിച്ച അംഗസംഖ്യ ഈ വകുപ്പിൽ ചേർത്തു. "മാനേജിംഗ് കമ്മറ്റിയിലെ അംഗങ്ങളുടെ എണ്ണം യുക്തം പോലെ അസോസിയേഷന് അധികപ്പെടുത്താവുന്നതാകുന്നു" എന്ന് 79-ാം വകുപ്പിൽ പറയുന്നതനുസരിച്ചാണ് മലങ്കര അസോസിയേഷൻ പ്രമേയം പാസ്സാക്കി കാലാകാലങ്ങളായി അംഗസംഖ്യ വർദ്ധിപ്പിച്ചുവന്നത്.

വനിതകൾക്ക് ഇടവകയോഗത്തിൽ അംഗത്വവും വോട്ടവകാശവും ഇടവക ഭാരവാഹിത്വവും (മാനേജിംഗ് കമ്മറ്റിയംഗം, സെക്രട്ടറി, കൈസ്ഥാനി) നൽകിക്കൊണ്ടുള്ള ഭരണഘടനാ ഭേദഗതികളാണ് അവസാനമുണ്ടായത്. ഇടവകയിൽ നിന്നുള്ള മെത്രാസന ഇടവകയോഗാംഗത്തിന്റെയും അസോസിയേഷൻ അംഗത്തിന്റെയും ഒഴിവു വന്നാൽ ഈ സ്ഥാനത്തേക്ക് ഉപതെരഞ്ഞെടുപ്പ് നടത്താനുള്ള വകുപ്പുകൾ (46സി, 71 ഡി) ഭരണഘടനയിൽ ചേർത്തു. 2011 ഒക്ടോബർ 19ലെ സഭാ മാനേജിംഗ് കമ്മറ്റി 18 വകുപ്പുകളിൽ ഭേദഗതി വരുത്തി പാസ്സാക്കിയാണ് ഇതു നടപ്പിലാക്കിയത്. (ഭരണഘടനാ ഭേദഗതികൾ - 2012 ജനുവരി ലക്കം മലങ്കരസഭാ മാസിക കാണുക).

സഭാഭരണഘടന 126, 127 വകുപ്പുകൾ പ്രകാരമാണ് ഭരണഘടന ഭേദഗതി ചെയ്യുന്നത്. ഇതേ വകുപ്പുകൾ 1934 - 1951 കാലത്തും (വകുപ്പുകൾ 120, 121) അതേപടി ഉണ്ടായിരുന്നു. "........ അസോസിയേഷൻ മാനേജിംഗ് കമ്മറ്റി പാസ്സാക്കുന്ന നിശ്ചയങ്ങൾ അസോസിയേഷനും എപ്പിസ്കോപ്പൽ സിനഡും ഭേദപ്പെടുത്തുന്നതുവരെ നടപ്പിൽ ഇരിക്കുന്നതും ആകുന്നു" (വകുപ്പ് 127). അസോസിയേഷന്റെ വലിപ്പവും ഭരണഘടന നിലവിൽ വന്ന കാലത്ത് അസോസിയേഷൻ ക്രമമായി കൂടുന്നതിനുള്ള പ്രായോഗിക ബുദ്ധിമുട്ടും പരിഗണിച്ചായിരിക്കാം ഇങ്ങനെ ചേർത്തത്. ഇതനുസരിച്ച് ഭരണഘടനാ ഭേദഗതികൾ മലങ്കര അസോസിയേഷൻ പാസ്സാക്കാതെ തന്നെ നടപ്പാക്കാവുന്നതാണ്. എന്നിട്ടും 1951ലെ ഭേദഗതികൾ മലങ്കര അസോസിയേഷൻ പാസ്സാക്കുകയാണുണ്ടായത്. പ്രഖ്യാപനത്തിൽ ഉൾപ്പെടെ ഭരണഘടനയിൽ സമൂലമായ മാറ്റം വന്നതുകൊണ്ടായിരിക്കാം ഇപ്രകാരം ചെയ്തത്. എന്നാൽ അസോസിയേഷൻ മാനേജിംഗ് കമ്മറ്റി പാസ്സാക്കിയ 1967, 2006, 2011 വർഷങ്ങളിലെ ഭേദഗതികൾ മലങ്കര അസോസിയേഷൻ ഇതുവരെ പാസ്സാക്കിയിട്ടില്ല; നിരാകരിച്ചിട്ടില്ല; ഭേദപ്പെടുത്തിയിട്ടുമില്ല. അതിനാൽ അതേപടി നിലനിൽക്കുന്നു.

1873ൽ പരുമല സെമിനാരിയിൽ കൂടിയ പള്ളിപ്രതിപുരുഷയോഗത്തിന്റെ അഞ്ചാം നിശ്ചയ പ്രകാരം തെരഞ്ഞെടുക്കപ്പെട്ട നാല് പട്ടക്കാരും എട്ട് അയ്മേനികളും അടങ്ങുന്ന കമ്മറ്റിയാണ് ഭരണഘടന പ്രകാരമുള്ള ആദ്യത്തെ മാനേജിംഗ് കമ്മറ്റിയെന്നു കരുതാം. മുളന്തുരുത്തി സുന്നഹദോസിൽ (1876) ഇതിന്റെ അംഗസംഖ്യ 24 (8 + 16) ആയി. 1878, 1892, 1901 വർഷങ്ങളിൽ തെരഞ്ഞെടുക്കപ്പെട്ട കമ്മറ്റിയിലും ഇത്രയും അംഗങ്ങളുണ്ടായിരുന്നു. 1908ൽ ഇത് 26-ം 1930ൽ 36-ം ആയി.

1934 ഡിസംബർ 26ന് പാസ്സാക്കിയതു മുതൽ 2006 നവംബർ 23ന് ഭേദഗതി ചെയ്യുന്നതു വരെ അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ പരമാവധി അംഗസംഖ്യ സെക്രട്ടറി, ട്രസ്റ്റിമാരെ കൂടാതെ 26 (8 + 16 + 2) എന്നാണ് സഭാഭരണഘടനയിൽ (വകുപ്പ് 1934ൽ 77, 1951 മുതൽ 79) പറഞ്ഞിരുന്നത്. എന്നാൽ 1934 ഡിസംബർ 26നു തന്നെ ഇത് 60 ആയി വർദ്ധിപ്പിക്കുകയും അത്രയും അംഗങ്ങളെ അന്നു തന്നെ തെരഞ്ഞെടുക്കുകയും ചെയ്തു.

മാനേജിംഗ് കമ്മറ്റിയുടെ ആകെ അംഗസംഖ്യ 1951ൽ 81, 1959ൽ 90, 1965ൽ 108 എന്നിങ്ങനെ മലങ്കര അസോസിയേഷൻ വർദ്ധിപ്പിക്കുകയും അതേ യോഗത്തിൽ തന്നെ അതനുസരിച്ച് തെരഞ്ഞെടുപ്പും തുടർന്ന് നോമിനേഷനും നടത്തുകയും ചെയ്തു. 1970, 1974, 1980 വർഷങ്ങളിലും 108 അംഗങ്ങളുണ്ടായിരുന്നു. ഭാവിയിൽ വരേണ്ട അംഗസംഖ്യ മുൻകൂട്ടി കണ്ട് വർദ്ധിപ്പിക്കുന്ന രീതി 1980ലാണ് നടപ്പാക്കിത്തുടങ്ങിയത്. അന്നത്തെ നിശ്ചയമനുസരിച്ച് 1985ൽ 114 അംഗങ്ങളുണ്ടായിരുന്നു. 1985ലെ നിശ്ചയമനുസരിച്ച് 1989ലും 1994ലും 138-ം 1994ലെ നിശ്ചയമനുസരിച്ച് 2002ൽ 141-ം 2006ലെ നിശ്ചയമനുസരിച്ച് 2007ൽ 159-ം അംഗങ്ങളുണ്ടായിരുന്നു. 2012ലെ അംഗസംഖ്യക്കു മാറ്റമില്ല.

ആകെയുള്ള 81 അംഗങ്ങളിൽ *15 പേരെ സമുദായത്തിലെ വിവിധ സ്ഥാപനങ്ങളെ പ്രതിനിധീകരിക്കുന്നതിനും മറ്റുമായി മലങ്കര മെത്രാപ്പോലീത്താ നോമിനേറ്റ് ചെയ്യേണ്ടതാ*ണെന്ന് 1951 ലെ മലങ്കര അസോസിയേഷൻ യോഗത്തിന്റെ നാലാം പ്രമേയത്തിൽ പറയുന്നു. നാമനിർദേശം ചെയ്യപ്പെട്ട അംഗങ്ങളുടെ സംഖ്യ 1959ൽ 18, 1965 മുതൽ 22, 1985ൽ 24, 1989 മുതൽ 30 എന്നിങ്ങനെയായിരുന്നു. 2012 ലും മാറ്റമില്ല.

■

# വിശ്വാസപാഠം



## ജനനപ്പെരുന്നാളിലെ തീജ്വാല ശുശ്രൂഷയെക്കുറിച്ചു വിശദീകരിക്കാമോ?



**ജിതിൻ വർഗീസ്, മാന്നാർ**

ജനനപ്പെരുന്നാളിന്റെ ശുശ്രൂഷയിൽ രാത്രിപ്രാർത്ഥനയുടെ അവസാനം മാലാഖമാരുടെ സ്തുതിപ്പ് ആലപിക്കുന്നതിനുമുമ്പ് നടക്കുന്ന ശുശ്രൂഷയാണ് തീജ്വാലശുശ്രൂഷ എന്നറിയപ്പെടുന്നത്. പള്ളിമുറ്റത്ത് സൗകര്യപ്രദമായ സ്ഥലത്ത്-സാധാരണയായി പടിഞ്ഞാറേ മുറ്റം-കുരിശാകൃതിയിൽ കുഴിയുണ്ടാക്കി അവിടെവച്ചാണ് ഈ ശുശ്രൂഷ നിർവ്വഹിക്കുന്നത്. കുഴിയിൽ കത്തിക്കുവാനുള്ള ചെറിയ വിറകുകഷ്ണങ്ങളും ഓശാന ശുശ്രൂഷയ്ക്കു വാഴ്ത്തിയ കുരുത്തോലകളും കുഴിക്കടുത്തായി തീ കത്തിക്കുവാനുള്ള പന്തവും സൂക്ഷിച്ചിരിക്കും രാത്രി പ്രാർത്ഥനയുടെ അവസാനം അംശവസ്ത്രങ്ങൾ അണിഞ്ഞ വൈദികരും ശെമ്മാശന്മാരും മറ്റു ശുശ്രൂഷകരും വിശ്വാസികളും കുരിശ്, കൊടി, കുട, ധൂപകുറ്റി, ഏവൻഗേലിയോൻ, മെഴുകുതിരികൾ, മണികൾ, വാഴ്ത്തപ്പെട്ട കുന്തിരിക്കം എന്നിവയുമായി പള്ളിയുടെ വടക്കേ വാതിൽ വഴി ഇറങ്ങി തീജ്വാലകുഴിയുടെ പടിഞ്ഞാറെവശത്തുനിന്ന് ഗാനങ്ങൾ ആലപിച്ചു തീർന്നശേഷം പൗലോസ് ശ്ലീഹാ... ചൊല്ലി ലേഖനം വായിക്കുന്നു (എബ്രായ 1:1-12). തുടർന്നു പട്ടക്കാരൻ കുഴിയുടെ കിഴക്കുവശത്തുവന്ന് പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് ഏവൻഗേലിയോൻ വായിക്കുന്നു (ലൂക്കോസ് 2:1-20) അതിനുശേഷം, മാലാഖമാരുടെ സ്തുതിപ്പുചൊല്ലിക്കൊണ്ട് കുഴിയുടെ കിഴക്കും പടിഞ്ഞാറും വടക്കും തെക്കുമായി തീ കത്തിക്കുകയും കുന്തിരിക്കം തീജ്വാലയ്ക്കുള്ളിലേക്കിട്ടു മൂന്നുപ്രാവശ്യം തീജ്വാലയ്ക്കു ചുറ്റും പ്രദക്ഷിണം നടത്തുകയും ചെയ്യുന്നു. പട്ടക്കാർക്ക് പിന്നാലെ വിശ്വാസികളും മുറ അനുസരിച്ച് കൈകളിലിരിക്കുന്ന വാഴ്ത്തപ്പെട്ട കുന്തിരിക്കം തീജ്വാലയ്ക്കുള്ളിലേക്കെറിഞ്ഞുകൊണ്ട് പ്രദക്ഷിണം നിർവ്വഹിക്കും. അതിനുശേഷം പള്ളിയിൽ നിന്നിറങ്ങിയ പ്രദക്ഷിണം പൂർത്തിയാക്കി തെക്കേവാതിൽ വഴി അകത്തു പ്രവേശിച്ച് ശുശ്രൂഷയുടെ ബാക്കി ഭാഗങ്ങളും വി. കുർബ്ബാനയും പൂർത്തിയാക്കുന്നു.

വി. വേദപുസ്തകപാരമ്പര്യപ്രകാരവും പുരാതന സംസ്ക്കാരങ്ങളനുസരിച്ചും അഗ്നി ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമാണ്. പെന്തക്കോസ്തി ദിനത്തിൽ പരിശുദ്ധാത്മാവ് അഗ്നിനാവുകളുടെ രൂപത്തിൽ ശിഷ്യന്മാരുടെ മേൽ ഇറങ്ങി വന്നതായും (അപ്പോ. പ്രവൃ. 2:3) ആകാശത്തുനിന്നു അഗ്നി ഇറങ്ങി ഏലിയാവിന്റെ ബലിയെ ദഹിപ്പിച്ചതായും (1 രാജാ. 18:30-40) നാം വായിക്കുന്നുണ്ട്. കത്തിയെരിയുന്ന മുൾപ്പടർപ്പിൽ മോശയുടെ മുമ്പാകെ പ്രത്യക്ഷനാകുന്ന ദൈവത്തെക്കുറിച്ചും (പുറപ്പാട് 3:3-6) നമുക്കറിയാം. 104-ാം സങ്കീർത്തനത്തിൽ വസ്ത്രം പോലെ പ്രകാശം ധരിച്ചിരിക്കുന്ന യഹോവയെക്കുറിച്ചു വർണ്ണിക്കുന്നു.

ജനനപെരുന്നാളിന്റെ ശുശ്രൂഷയിൽ പൈതലായ യേശുവിനെ ദിവ്യാഗ്നിയായിട്ടും തീജ്വാല അണിഞ്ഞശരീരമായിട്ടും ചിത്രീകരിച്ചിരിക്കുന്നു (തീജ്വാലശുശ്രൂഷയുടെ ഗാനങ്ങൾ ശ്രദ്ധിക്കുക). രാത്രിയാമങ്ങളിൽ ആട്ടിൻ കൂട്ടങ്ങളെ കാത്തുകൊണ്ടിരുന്ന ഇടയന്മാരുടെ മേൽ കർത്താവിന്റെ തേജസ്സ് ശോഭിച്ചതായി നാം വായിക്കുന്നു. അനാദിയായവൻ മുൾപ്പടർപ്പിൽ പ്രത്യക്ഷമായതും അന്ധകാരത്തെ രോധിച്ച് പ്രകാശം പരത്തിയതും ഇവിടെ അന്വർത്ഥമാണ്. "ഇരുളിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു. മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്കു പ്രകാശം ഉദിച്ചു" (മത്തായി 4:16) എന്ന വേദവാക്യവും ശ്രദ്ധിക്കുക. നമ്മുടെ വിശ്വാസപ്രമാണത്തിൽ ക്രിസ്തുവിനെ "പ്രകാശത്തിൽനിന്നുള്ള പ്രകാശമെന്നും സത്യദൈവത്തിൽനിന്നുള്ള സത്യദൈവം" എന്നും വിളിക്കുന്നു. (യോഹ. 1:9, 3:2-21; 8:12; 12:46; മത്തായി 17:2; വെളിപാട് 21:23 വായിക്കുക).

കർത്താവിനെ ആദ്യമായി കാണുവാൻ വന്ന ആട്ടിടയന്മാർക്കും വിദ്വാന്മാർക്കും പ്രകാശത്തിന്റെ തീജ്വാല അണിഞ്ഞ ഉണ്ണിയേശുവിനെ കാണുവാനും കാഴ്ചകൾ അർപ്പിക്കുവാനും കഴിഞ്ഞു. തീജ്വാലയിൽ വിശ്വാസികൾ കുന്തിരിക്കം സമർപ്പിക്കുന്നതിന്റെ അർത്ഥം ഇവിടെ ദർശിക്കാം. മനുഷ്യാവതാരം ഒരിക്കൽ എന്നെന്നേക്കുമായി സംഭവിച്ച അത്ഭുതമാകയാൽ ആ സംഭവത്തിൽ അന്നെന്നപോലെ പങ്കാളികളാകുവാനും സ്ഥലകാലങ്ങൾക്കതീതമായി നമ്മെ സമൂലമായി ദൈവസന്നിധിയിൽ സമർപ്പിക്കുവാനും അതുവഴി തേജസ്ക്കരിക്കപ്പെടുവാനും നമുക്ക് ലഭിക്കുന്ന അസുലഭ സന്ദർഭമാണ് തീജ്വാല ശുശ്രൂഷയിലൂടെ സംജാതമാകുന്നത്!

**ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് മെത്രാപ്പോലീത്താ**

■

ദേവാലയ കൂദാശയും സ്വീകരണവും

# സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി

## അയ്യം പറമ്പ്, കുന്നംകുളം



**വി.** മാർത്തോമ്മാശ്ലീഹാ യാൽ സ്ഥാപിതമായ പാല യൂർ പള്ളി (ചാട്ടുകുളങ്ങരപ ള്ളി) പിന്നീട് ആർത്താറ്റ് പള്ളി എന്ന് അറിയപ്പെട്ടു. ഇവിടെയുള്ള മലങ്കര നസ്രാ ണികൾ 1789-ലെ ടിപ്പു സുൽത്താന്റെ പടയോട്ട കാലത്ത് സമീപ പ്രദേശങ്ങളി ലേക്ക് ചിതറിപ്പോയി. അവർ പഴഞ്ഞി, ചേലക്കര, പാറേമ്പ ടം, അയ്യംപറമ്പ്, അകതിയൂർ, അക്കിക്കാവ്, പെരുമ്പിലാവ്, പോർക്കുളം ഭാഗങ്ങളിൽ താമസമാക്കി. യാത്രാ സൗകര്യം പരിഗണിച്ച് അതാതു സ്ഥലങ്ങളിൽ പുതിയ ദേവാലയങ്ങൾക്കായി ശ്രമിച്ചു. അതിന്റെ ഫലമായി പാറേമ്പാടത്തിന് ചുറ്റുമുള്ള ഓർത്തഡോക്സ് വിശ്വാസി കൾ അയ്യംപറമ്പ് ഒരു ആരാ ധനാലയത്തിനായി ആഗ്രഹി ച്ചു. ഇതിനായി 1954-ൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ യുടെ പേർക്ക് അയ്യംപറമ്പ് കോലാടി വടക്കൂട്ട് ചുമ്മാര് മക്കൾ മാത്തുവും, ഇട്ടി മാത്തുവും ചേർന്ന് 81 സെന്റ് ചൊവ്വന്നൂർ വില്ലേജിൽ അയ്യം പറമ്പിൽ 81 സെന്റ് സ്ഥലം നൽകി.

1954-ൽ സെപ്റ്റംബർ 2-ാം തീയതി ചെറുവത്തൂർ യാക്കോബ് കോർ എപ്പി സ്ക്കോപ്പാ ദേവാലയത്തിന് തറക്കല്ലിട്ടു. അന്നത്തെ നിരണം ഭദ്രാസനാധിപൻ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി മദ്ബഹാ ശിലാ സ്ഥാപനം നടത്തി ആശീർവദി ച്ചു. 1955-ൽ താത്ക്കാലിക കൂദാശ നടത്തി വി. കുർബ്ബാന ആരംഭിച്ചു. മൺക ട്ടയിൽ പണിത ദേവാലയ ത്തിന്റെ ജീർണ്ണാവസ്ഥ മനസ്സി ലാക്കി 2008-ൽ ബഹു. അലക്സ് ചക്കാലക്കൽ അച്ചന്റെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗം പഴയ പള്ളി പൊളിച്ച് പുതിയ ദേവാ ലയം നിർമ്മിക്കുവാൻ തീരുമാ നിച്ചു. അലക്സച്ചന്റെ രോഗാ വസ്ഥ മുഖാന്തിരം പുതിയ തായി നിയമിച്ച വികാരി ബഹു. ഫാ. സി.റ്റി. ജേക്കബ് പുതിയ പള്ളിക്ക് ആരംഭം കുറിച്ചു.

സാമ്പത്തിക പ്രതിസന്ധി നിർമ്മാണ പ്രവർത്തന ങ്ങൾക്ക് അല്പം മങ്ങലേല്പി ച്ചു. പ. ബാവാ തിരുമേനിയും അഭി. ഗീവർഗീസ് മാർ കൂറി ലോസ് തിരുമേനിയും നിർമ്മാണ പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തുവാൻ സഹാ യിച്ചു. ഞങ്ങളെ സാമ്പത്തിക മായി സഹായിച്ച എവരേയും, കല്ലൂപ്പാറ, പാതിക്കാട്, മാരാ മൺ, കൂർത്തമല, തുമ്പമൺ, ഉള്ളന്നൂർ, തലശ്ശേരി, കോഴി ക്കോട്, പറമ്പായി, ഗോവ, കോയമ്പത്തൂർ, ആറാട്ടുപുഴ, ചെന്നിത്തല മുംബൈ ഭദ്രാസ നത്തിലെ മുള്ളന്റ്, താനെ, പവായ്, ചെമ്പൂർ, മലാട് തുട ങ്ങിയ ഓർത്തഡോക്സ് പള്ളിയിലെ വികാരിമാരേയും ഇടവക ജനങ്ങളേയും നന്ദി യോടെ സ്മരിക്കുന്നു.

മലങ്കര കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദി വർഷമായ 2012 മാർച്ച് 2,3 (വെള്ളി, ശനി) ദിവസങ്ങളിൽ നടക്കുന്ന ദേവാലയ കൂദാശ യിൽ പ. കാതോലിക്കാബാവ, അഭി. മാത്യൂസ് മാർ തേവോ ദോസിയോസ്, അഭി. ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നീ തിരുമേനിമാരും സംബന്ധിക്കുന്നു. പിതാക്ക ന്മാർക്ക് നൽകുന്ന സ്വീകര ണത്തിനും, പള്ളി കൂദാ ശയ്ക്കും പൊതു സമ്മേളന ത്തിലും പ്രാർത്ഥനാപൂർവ്വം സംബന്ധിക്കുവാൻ ഏവ രേയും കർതൃനാമത്തിൽ ക്ഷണിക്കുന്നു.

### കാര്യപരിപാടികൾ

**2-3-2012 (വെള്ളി)**

4 p.m. - സ്വീകരണ ഘോഷയാത്ര

6 p.m. - സന്ധ്യാനമസ്ക്കാരം

**കൂദാശയുടെ ഒന്നാംഭാഗം**

**3-3-2012 (ശനി)**

6.30 p.m. - പ്രഭാത നമസ്ക്കാരം

വി. കുർബ്ബാന (മൂന്നിന്മേൽ)

11.00 a.m. - പൊതുസമ്മേളനം

12.30 p.m. - സമാപനം



പ. ബസ്സേലിയോസ് മാർത്തോമാ പൗലൂസ് ദ്വിതീ യൻ കാതോലിക്കാ ബാവാ



അഭി. മാത്യൂസ് മാർ തേവോദോസ്യോസ്



അഭി. ഡോ. ഗീവർഗീസ് മാർ യൂലിയോസ്



ഫാ. മാത്യൂസ് കെ. ബർസൗമ (വികാരി) 9496417474





# അനുസ്മരണ പ്രഭാഷണങ്ങൾ

**സഭയുടെ പ്രഖ്യാപിത പരിശുദ്ധനായ സഭാഭാസുരൻ പരി. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ 78–ാം ഓർമ്മപ്പെരുന്നാൾ 2012 ഫെബ്രുവരി 15 മുതൽ 25 വരെ പഴയസെമിനാരി ചാപ്പലിൽ ഭക്തിപുരസ്സരം ആഘോഷിക്കുന്നു. മലങ്കര സഭയുടെ തനിമയ്ക്കും സ്വാതന്ത്ര്യത്തിനുംവേണ്ടി പോരാടിയ സഭാഭാസുരന്റെ നേട്ടങ്ങൾ അനർഘങ്ങളാണ്. അദ്ദേഹത്തിന്റെ വിശുദ്ധി നിറഞ്ഞ ജീവിതശൈലിയിലൂടെ സമ്പാദിച്ച അമൂല്യനിധികളാണ് സഭയുടെ സ്വാതന്ത്ര്യം, സ്വയം ശീർഷകത്വം, കാതോലിക്കേറ്റ്, സഭാഭരണഘടന എന്നിവ. സാമൂഹ്യ രംഗത്തും വിദ്യാഭ്യാസമേഖലയിലും ആരാധനാശൈലിയിലും പരിശുദ്ധ പിതാവിന്റെ സംഭാവനകൾ വിലപ്പെട്ടതാണ്. അത് അഭംഗുരം നിലനിർത്തുകയെന്ന ഉത്തരവാദിത്തം നിറവേറ്റുന്നതിന് അദ്ദേഹത്തിന്റെ മദ്ധ്യസ്ഥത നമ്മെ സഹായിക്കട്ടെ. പെരുന്നാൾ ചടങ്ങുകളിൽ ഏവരും നേർച്ചകാഴ്ചകളോടെ വന്ന് അനുഗ്രഹം പ്രാപിക്കണമെന്ന് താല്പര്യപ്പെടുന്നു.**

**പെരുന്നാളിനോടനുബന്ധിച്ച് സഭയുടെ വിവിധ ദേവാലയങ്ങളിൽ പരിശുദ്ധതിരുമേനിയെക്കുറിച്ച് അനുസ്മരണ പ്രഭാഷണങ്ങൾ സംഘടിപ്പിച്ചിരിക്കുന്നു. പ്രഭാഷണത്തിന്റെ ഔദ്യോഗിക ഉദ്ഘാടന കർമ്മം ജനുവരി 31–ാം തീയതി കോട്ടയം ഏലിയാ കത്തീഡ്രലിൽ വച്ച് പരിശുദ്ധ കാതോലിക്കാ ബാവ നിർവ്വഹിക്കുകയുണ്ടായി. താഴെപ്പറയുന്ന ദേവാലയങ്ങളിൽ ഈ പ്രഭാഷണങ്ങൾ നടത്തുവാൻ കർത്താവിൽ ശരണപ്പെടുന്നു.**

**പെരുന്നാൾ ആഘോഷ കമ്മിറ്റിക്കുവേണ്ടി,**

**ഫാദർ എം.സി. കുര്യാക്കോസ് (ജനറൽ കൺവീനർ)**

ഏലിയാ കത്തീഡ്രൽ, കോട്ടയം
കോട്ടയം ചെറിയപള്ളി മഹായിടവക
കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി കോട്ടയം
നട്ടാശ്ശേരി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി കോട്ടയം
താഴത്തങ്ങാടി മാർ ബസേലിയോസ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി കോട്ടയം
കുമ്മനം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി കോട്ടയം
പൊങ്ങന്താനം സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി
നിലയ്ക്കൽ ഓർത്തഡോക്സ് പള്ളി, കോട്ടയം
ജറുശലേം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി
വാകത്താനം സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളി, കോട്ടയം
ഞാലിയാകുഴി മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
കഴുന്നുവല്ലം മെത്രാഞ്ചേരി സെന്റ് തോമസ്, ഓർത്തഡോക്സ് പള്ളി, കോട്ടയം
തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് പള്ളി, കോട്ടയം
കാരാട്ടുകുന്നേൽ സെന്റ്മേരീസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രൽ, കോട്ടയം
പങ്ങട സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
പള്ളം സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
കല്ലുങ്കത്ര മണലേൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, കോട്ടയം
നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
കൊല്ലാട് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി, കോട്ടയം
മീനടം സെന്റ് തോമസ് വലിയ പള്ളി, കോട്ടയം
പൈങ്ങണ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
തെങ്ങണ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
ചങ്ങനാശ്ശേരി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
കുറിച്ചി സെന്റ്മേരീസ് ഓർത്തഡോക്സ് വലിയ പള്ളി, കോട്ടയം
പാച്ചിറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
വടക്കമണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
അരീപ്പറമ്പ് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, കോട്ടയം
കുമരംകോട് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
മീനടം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
വെള്ളുക്കുട്ട സെന്റിസ് മേരീസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
വെള്ളൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
കാരമൂട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
നീലിമംഗലം മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി, കോട്ടയം
മുട്ടം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, മാവേലിക്കര
ചുനക്കര മാർ ബസേലിയോസ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി, മാവേലിക്കര
മാതിരംപള്ളി മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി, മാവേലിക്കര
അറുന്നൂറ്റിമംഗലം സെന്റ് കുറിയാക്കോസ് ഓർത്തഡോക്സ് പള്ളി, മാവേലിക്കര

കാർത്തികപ്പള്ളി സെന്റ് തോമസ് കത്തീഡ്രൽ, മാവേലിക്കര
ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി, മാവേലിക്കര
പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രൽ, മാവേലിക്കര
കാരിച്ചാൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, മാവേലിക്കര
കാരാഴ്മ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, മാവേലിക്കര
കറ്റാനം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് വലി പള്ളി, മാവേലിക്കര
സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ, കണ്ണംകോട്, അടൂർ കടമ്പനാട്
സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പറക്കോട്, അടൂർ കടമ്പനാട്
സെന്റ് തോമസ് കത്തീഡ്രൽ, കടമ്പനാട്, അടൂർ കടമ്പനാട്
മാർ ലാസറസ് ഓർത്തഡോക്സ് പള്ളി പത്തനാപുരം, അടൂർ കടമ്പനാട്
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വാഴത്തോപ്പ്, അടൂർ കടമ്പനാട്
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി കിളിവയൽ, അടൂർ കടമ്പനാട്
സെന്റ് കുറിയാക്കോസ് ഓർത്തഡോക്സ് പള്ളി ഏനാത്ത്, അടൂർ കടമ്പനാട്
സെന്റ് ജോർജ് അരമനപ്പള്ളി, പറന്തൽ, അടൂർ കടമ്പനാട്
സെന്റ് കുറിയാക്കോസ് ഓർത്തഡോക്സ് പള്ളി ആനന്ദപ്പള്ളി, അടൂർ കടമ്പനാട്
മർത്തശ്മൂനി ഓർത്തഡോക്സ് പള്ളി കൊറ്റനല്ലൂർ, അടൂർ കടമ്പനാട്
സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി കലഞ്ഞൂർ, അടൂർ കടമ്പനാട്
ആറാട്ടുപുഴ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഏനാത്ത്, അടൂർ കടമ്പനാട്
കൂടൽ സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, അടൂർ കടമ്പനാട്
ഐക്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, അടൂർ കടമ്പനാട്
കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് മഹായിടവക, തുമ്പമൺ
ചന്ദനപ്പള്ളി സെന്റ് ജോർജ് വലിയപള്ളി, തുമ്പമൺ
ഓമല്ലൂർ സെന്റ് തോമസ് വലിയപള്ളി, തുമ്പമൺ
കോന്നി സെന്റ് ജോർജ് വലിയപള്ളി, തുമ്പമൺ
വഞ്ചിത്ര ബസ്ഹാനനിയ ഓർത്തഡോക്സ് പള്ളി, തുമ്പമൺ
കുമ്പഴ സെന്റ് മേരീസ് കത്തീഡ്രൽ, തുമ്പമൺ
കുമ്പഴ സെന്റ് സൈമൺസ് കത്തീഡ്രൽ, തുമ്പമൺ
വാകയാർ സെന്റ് മേരീസ് വലിയപള്ളി, തുമ്പമൺ
മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ, തുമ്പമൺ
മൈലപ്ര സെന്റ് ജോർജ് വലിയപള്ളി, തുമ്പമൺ
സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, ചെറുവക്കൽ, തിരുവനന്തപുരം
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ആലംചേരി, തിരുവനന്തപുരം
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ചേന്നപ്പേട്ട തിരുവനന്തപുരം
മാർ ഏലിയ ഓർത്തഡോക്സ് പള്ളി മീൻകുളം, തിരുവനന്തപുരം
സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പൂയപ്പള്ളി, തിരുവനന്തപുരം
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ചോഴിയാകോട്. തിരുവനന്തപുരം
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി നാലാഞ്ചിറ, തിരുവനന്തപുരം
സെന്റ് ജോർജ് കത്തീഡ്രൽ പാളയം, തിരുവനന്തപുരം
കുളത്തൂപ്പുഴ സെന്റ് ജോർജ്, തിരുവനന്തപുരം

# I[st] Death Anniversary
# 09-01-2012



മേരിക്കുട്ടി

**Mariamma Varghese**
**Ancheril**
**Maroor, Elamannoor**

*"As Long as There is a*
*Bird Sing a Song*
*I Will go on Remembering*
*You"*

"അകാലത്തിൽ പൊലിഞ്ഞു
പോയ സ്നേഹദീപമേ!
നിറകണ്ണുകളോടെ"

**A. V. VARGHESE ANCHERIL**
**MANOJ V ANCHERIL**
**DR. BINDHU T ANCHERIL**

## 40-ാം ചരമദിനം
## 16-02-2012



**പി.ജെ. സാമുവേൽ**
**പാടിപ്പുറത്ത്, വകയാർ**

(OSSAE Director, Thumpamon Diocese
Manager, Mount Sion Public School,
Peermade,
Retd. Forest Range Officer)

*സന്തപ്ത കുടുംബാംഗങ്ങൾ, പാടിപ്പുറത്ത്*

## Ist Death Anniversary
## 23-2-2012



*In Everloving Memory of*
**Retd. Flt./Lt. Itty Puliyappara Chacko**
**Joe - Villa, Neummangad**

*Inserted by*

Saramma itty- Wife
Jacob Puliyappara Itty-Son
Mathew puliyappara Chacko-Brother
Mini Cottage-Thiruvalla
Paulose Puliyappara Chacko-Brother

**MARY VILLA-AGRA**

ആയൂർ സെന്റ് മേരീസ്, തിരുവനന്തപുരം
ബുധനൂർ സെന്റ് ഏലിയാസ് ഓർത്തഡോക്സ് പള്ളി, ചെങ്ങന്നൂർ
ബഥേൽ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി, ചെങ്ങന്നൂർ
ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ, ചെങ്ങന്നൂർ
ഇടനാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ചെങ്ങന്നൂർ
മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, ചെങ്ങന്നൂർ
എടവൻകാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ചെങ്ങന്നൂർ
കുടശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളി, ചെങ്ങന്നൂർ
വെൺമണി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ചെങ്ങന്നൂർ
ഉമയാറ്റുംകര സെന്റ് തോമസ് വലിയ പള്ളി, ചെങ്ങന്നൂർ
നിരണം സെന്റ് മേരീസ് വലിയപള്ളി, നിരണം
ചെങ്ങരൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, നിരണം
പാലിയേക്കര സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, നിരണം
കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി, നിരണം
വളഞ്ഞവട്ടം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി,, നിരണം
കവിയൂർ സ്ളീബാ ഓർത്തഡോക്സ് പള്ളി, നിരണം
മുത്തൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, നിരണം
കല്ലൂപ്പാറ സെന്റ് മേരീസ് വലിയപള്ളി, നിരണം
പാണ്ടങ്കേരി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, നിരണം
മല്ലപ്പള്ളി ബഥനി സെന്റ് ജോർജ് വലിയപള്ളി, നിരണം
മേൽപ്പാടം സെന്റ് കുറിയാക്കോസ് ഓർത്തഡോക്സ് പള്ളി, നിരണം
മാന്നാർ മർത്തമറിയം ഓർത്തഡോക്സ് പള്ളി, നിരണം
വെണ്ണിക്കുളം സെന്റ് ബെഹനാൻസ് ഓർത്തഡോക്സ് പള്ളി, നിരണം
നിരണം നോർത്ത് സെന്റ് തോമസ്  ഓർത്തഡോക്സ് പള്ളി, നിരണം
കടപ്ര ബേതലഹേം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, നിരണം
ആലപ്പുഴ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, നിരണം
വെണ്ണിക്കുളം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, നിരണം
എരതോട് വീയപുരം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, നിരണം
കടുമാങ്കുളം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, നിരണം
കാവുംഭാഗം സെന്റ്മത്ക്ക് ഓർത്തഡോക്സ് പള്ളി, നിരണം
തിരുമൂലപുരം മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ്, നിരണം
അമിച്ചകരി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, നിരണം
തലവടി വെസ്റ്റ് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, നിരണം
മുണ്ടുകുഴി സെന്റ് കുറിയാക്കോസ് ഓർത്തഡോക്സ് പള്ളി, നിരണം
മാർ ബഹനാൻ ഓർത്തഡോക്സ് പള്ളി വാടിയാംപറമ്പ്, കൊച്ചി
സെന്റ് തോമസ് ദയറാ വെട്ടിക്കൽ, കൊച്ചി
സെന്റ് കുറിയാക്കോസ് ചർച്ച് കമ്മേൽ, കൊച്ചി
മാർ ഗ്രീഗോറിയോസ് ചാപ്പൽ തുരുത്തിക്കര, കൊച്ചി
സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളി, കാഞ്ഞിരമറ്റം, കൊച്ചി
സെന്റ് ജോൺ ദ ബാപ്റ്റിസ്റ്റ് മാന്തുരുത്തേൽ, കൊച്ചി
സെന്റ് ഗ്രീഗോറിയോസ് ഏലംകുളം, കൊച്ചി
സെന്റ് ജോർജ് പാലാരിവട്ടം, കൊച്ചി
സെന്റ് ജോൺ ദ ബാപ്റ്റിസ്റ്റ് പടമുകൾ, കൊച്ചി
സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ്, ഫോർട്ടുകൊച്ചി, കൊച്ചി
സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, മട്ടാഞ്ചേരി കൊച്ചി
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി തേവര, കൊച്ചി
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ചെറായി, കൊച്ചി
സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി കിഴുമുറി കണ്ടനാട് വെസ്റ്റ്
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഓണക്കൂർ, കണ്ടനാട് വെസ്റ്റ്
സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച് കടമറ്റം, കണ്ടനാട് വെസ്റ്റ്
സെന്റ്ജോർജ് ഓർത്തഡോക്സ് പള്ളി കുന്നയ്ക്കൽ, കണ്ടനാട് വെസ്റ്റ്
സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളി പാമ്പാക്കുട, കണ്ടനാട് വെസ്റ്റ്
സെന്റ് തോമസ് ഓർത്തഡോക്സ് ചെറിയ പള്ളി  പാമ്പാക്കുട, കണ്ടനാട് വെസ്റ്റ്
സെന്റ് മേരീസ് കാതോലിക്കേറ്റ് സെന്റർ പിറവം, കണ്ടനാട് വെസ്റ്റ്

# അസ്സോസിയേഷൻ ഒരുക്കങ്ങൾ പൂർത്തിയാകുന്നു

2012 മാർച്ചിൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ വച്ചു നടത്തുവാൻ നിശ്ചയിച്ചിരിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന്റെ ഒരുക്കങ്ങൾ പൂർത്തിയാകുന്നു. അസ്സോസിയേഷൻ സംബന്ധിച്ച് പരിശുദ്ധ ബാവാ പുറത്തിറക്കിയ കല്പനയും മറ്റ് നടപടിക്രമങ്ങളും അനുസരിച്ച് പുതുതായി നിലവിൽ വരുന്ന അസ്സോസിയേഷൻ അംഗങ്ങളുടെ കാലാവധിക്കനുസരിച്ച് വൈദിക ട്രസ്റ്റി, അത്മായട്രസ്റ്റി എന്നീ സ്ഥാനങ്ങളിലേക്ക് തെരഞ്ഞെടുപ്പ് നടത്തുവാനും, മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ അംഗസംഖ്യ വർദ്ധിപ്പിക്കുന്നതിനനുസരിച്ച് തീരുമാനങ്ങൾ കൈക്കൊള്ളാനുമാണ് യോഗം വിളിച്ചു ചേർക്കുന്നത്. യോഗനടപടികൾക്കാവശ്യമായ വിപുലമായ ക്രമീകരണങ്ങൾ ചെയ്തുവരുന്നതായും മലങ്കരയിലെ എല്ലാ പ്രതിപുരുഷന്മാർക്കും ആവശ്യമായ സൗകര്യങ്ങൾ ഒരുക്കുന്നതായും കാതോലിക്കേറ്റ് ഓഫീസ് അറിയിച്ചു.

---

സെന്റ് മേരീസ് കാതോലിക്കേറ്റ് സെന്റർ മണ്ണൂക്കുന്ന് , കണ്ടനാട് വെസ്റ്റ്
സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, കർമ്മേൽകുന്ന് പിറവം, കണ്ടനാട് വെസ്റ്റ്
സെന്റ് ബഹനാൻസ് ഓർത്തഡോക്സ് പള്ളി തേവനാൽ, കണ്ടനാട് വെസ്റ്റ്
സെന്റ് ജോർജ് കാതോലിക്കേറ്റ് സെന്റർ തേവനാൽ, കണ്ടനാട് വെസ്റ്റ്
പാറേപ്പള്ളി സെന്റ് പോൾസ് & സെന്റ് പീറ്റേഴ്സ്, കണ്ടനാട് വെസ്റ്റ്
കുന്നപ്പള്ളി സെന്റ് മേരീസ്, കണ്ടനാട് വെസ്റ്റ്
കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, കണ്ടനാട് വെസ്റ്റ്
അർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ, കുന്നംകുളം
ചെറളയം സെന്റ് ലാസറസ് ഓർത്തഡോക്സ് പള്ളി, കുന്നംകുളം
മൂലേപ്പാട്ട് മാർ ബസേലിയോസ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി, കുന്നംകുളം
കനകപ്പാലം സെന്റ് ജോർജ് കാതോലിക്കേറ്റ് സെന്റർ റാന്നി നിലയ്ക്കൽ
കനകപ്പാലം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, റാന്നി നിലയ്ക്കൽ
സെ. മേരീസ് ഓർത്തഡോക്സ് ചർച്ച് വേകൂർ, ബാംഗ്ലൂർ
സെ. തോമസ് ഓർത്തഡോക്സ് ചർച്ച് ബാംഗ്ലൂർ ഈസ്റ്റ്
സെ. ദീവന്നാസിയോസ് ഓർത്തഡോക്സ് ചർച്ച്, ലാസറഹള്ളി
സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച്, മത്തിക്കരേ

## മത്സരങ്ങളുടെ സമയം

മർത്തമറിയം സമാജാംഗങ്ങൾക്കുള്ള മത്സരങ്ങൾ 18 - 2 - 12 രാവിലെ 10 മണിക്ക് പഴയ സെമിനാരിയിൽ. മത്സരഇനങ്ങൾ - ഉപന്യാസം, ക്വിസ്, പ്രസംഗം.

സൺഡേസ്ക്കൂൾ ഭദ്രാസന തലത്തിൽ സീനിയർ പ്രസംഗത്തിന് ഒന്നാം സ്ഥാനം നേടിയ കുട്ടികൾക്കുള്ള പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് അഖില മലങ്കര പ്രസംഗമത്സരം നടത്തപ്പെടുന്നു 19 - 2 - 12 ഞായർ 2 മണിക്ക്.

ബാലസമാജാംഗങ്ങൾക്കുള്ള അഖില മലങ്കര പ്രസംഗ മത്സരം. 19 - ന് ഞായറാഴ്ച ഉച്ചക്ക് 2 മണിക്ക്.

കൂടുതൽ വിവരങ്ങൾക്ക്: 9446606264



## പദപ്രശ്നം-28, ശരിയുത്തരം

**വിജയി:- മേരി മാത്യു, മാവേലിക്കര**

2. അന്നമ്മ കോശി, കുമ്പനാട്; 3. അന്നമ്മ ഡേവിഡ്, കോഴഞ്ചേരി; 4. അന്നമ്മ ചാക്കോ, നിരണം; 5. അന്നമ്മ ചെറിയാൻ, പുത്തൻകാവ്; 6. അമ്മിണി സക്കറിയ, പഴഞ്ഞി; 7. അമ്മിണി കുഞ്ഞുകുഞ്ഞ്, കലവൂർ; 8. ആൻ മറിയം കോശി, കടമ്പനാട്; 9. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 10. ആലീസ് നൈനാൻ, എരുമേലി; 11. ആനി സഖറിയ, തിരുവനന്തപുരം; 12. ആനി എത്സാ വർഗീസ്, പത്തനാപുരം; 13. ആൻസി അന്നാ തോമസ്, തിരുവനന്തപുരം; 14. എബിൻ വിനോദ്, അയ്മനം; 15. എൽസാ മേരി എബ്രഹാം, കോട്ടയം; 16. എലിസബത്ത് മാത്യു, കരിക്കം; 17. എലിസബത്ത് ജോർജ്, ചെന്നൈ - 37; 18. എലിസബത്ത് വർഗീസ്, പുനലൂർ; 19. പി.ഒ. എബ്രഹാം, അയ്മനം; 20. എൻ.പി. എബ്രഹാം, അയ്മനം; 21. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ; 22. എബ്രഹാം വർഗീസ്, ബുധനൂർ; 23. ഏലിയാമ്മ പൗലോസ്, പുതുപ്പള്ളി; 24. ഏലിയാമ്മ പൗലോസ്, വയനാട്; 25. ഏലിയാമ്മ ജോർജ്, കുറിപ്പള്ളി; 26. ഏലിയാമ്മ തോമസ്, നിരണം; 27. ഏലിയാമ്മ സഖറിയാ, കൊൽക്കത്ത; 28. ബാബുക്കുട്ടി വി., തലവൂർ; 29. ബേബി വർഗീസ്, കോട്ടയം; 30. ബേബി ഡേവിഡ്, തൃശൂർ; 31. ബെന്നിക്കുട്ടി കെ, പത്തനാപുരം; 32. ബീനാ ജോൺ, ഹരിപ്പാട്; 33. ബീനാ വർഗീസ്, കോട്ടയം; 34. ബെൻസി അന്നാ ഈപ്പൻ, എറണാകുളം; 35. ചാണ്ടി കെ.വി, വശായ് മുംബൈ; 36. ചിന്നമ്മ ജോൺ, കൊട്ടാരക്കര; 37. ചിന്നമ്മ ജോൺ, തിരുവനന്തപുരം; 38. ചെറിയാൻ വർഗീസ്, ആലപ്പുഴ; 39. കെ.കെ. ഡാനിയേൽ, മുഖത്തല; 40. എം. ജെ. ഈപ്പൻ, ചെന്നൈ-18

41. കെ. ജോർജ്, അതിരുങ്കൽ; 42. ജോർജ് മാത്യു, കോഴഞ്ചേരി; 43. ജോർജ് മാത്യു,

*ശേഷം 21-ാം പേജിൽ*




# മലങ്കരസഭ
# പദപ്രശ്നം




30

| | | | | | | |
|---|---|---|---|---|---|---|
| 1 | | | 3 | | | 4 |
| | | 5 | | 6 | | |
| | 7 | | 8 | | ■ | |
| 9 | | | | 10 | 11 | |
| 12 | ■ | ■ | 13 | | | 14 |
| 15 | 16 | | | | ■ | |
| 17 | 18 | | | | 19 | |

## വലത്തോട്ട്

1. ദാവീദ് മഹനയീമിൽ എത്തിയപ്പോൾ തനിക്കും കൂടെയുള്ള വർക്കും ഭക്ഷിക്കാനായി കൊണ്ടു വന്നവയിൽ ഇതിന്റെ കായും ഉണ്ടായിരുന്നു (3)
3. ഏകാന്തവാസി എന്നർത്ഥമുള്ള വാക്ക്. സിറിയൻ സന്യാസ സമൂഹത്തിലെ ഒരു ഗണം (4)
6. ശേഖം പട്ടണത്തിന് വടക്കുള്ള ഒരു മല. യോശുവ ഇതിൽ ഒരു യാഗപീഠം പണിതു (3)
7. 'നിന്നാൾ സ്തുതിയോടു രാജമകൾ' എന്ന ഗീതത്തിന്റെ തല ക്കെട്ട് ..... മായൽത്തോ എന്നാണ് (2)
8. പത്രോസിന്റെ മറ്റൊരു പേര് (2)
9. യഹോവ മനുഷ്യരെ ആണും പെണ്ണുമായി സൃഷ്ടിച്ചതു മുതൽ സസ്യങ്ങളും, ഫലവൃക്ഷങ്ങളും അവർക്ക്........ആയി രിക്കും എന്നു കല്പിച്ചു. (3)
11. ക്രിസ്തു യേശു ദൈവത്തിലുള്ള സമത്വം മുറുകെപ്പിടിക്കാതെ ദാസ........എടുത്തുദൈവ സാദൃശ്യത്തിലായി (2)
13. യോർദാൻ നദിക്ക് കിഴക്കുള്ള ഒരു തോട്. ഇതിന്റെ തീരത്ത് ഏലിയാവ് താമസിച്ചു (3)
15. ഒരു എബ്രായ സുതികർമ്മിണി (2)
16. ഞാൻ എന്റെ ജനമായ ..........കളെ മടക്കിവരുത്തുമെന്ന് യഹോ വയുടെ അരുളപ്പാട് (ആമോസ്) (3)
18. യോശുവ പടജ്ജനത്തെ കൂട്ടി ചെന്ന് പിടിച്ചെടുത്ത ഒരു പട്ടണം (2)
19. ഉസ്സിയേലിന്റെ പത്രന്മാരിൽ രണ്ടാമൻ (ദിനവൃത്താന്തം) (4)
20. പാലസ്തീൻ ദേശത്ത് നിലം ഉഴുന്നതിന് ഉപയോഗിച്ചിരുന്ന ഒരു മൃഗം (2)

## താഴോട്ട്

1. കപ്പലിന്റെ പിൻഭാഗം. ഇവിടെയിരുന്നാണ് കപ്പൽ നിയന്ത്രി ക്കുന്നത് (3)
2. ദേവാലയത്തിന്റെ പ്രധാന ഭാഗം (4)
3. യേശുവിന്റെ സുറിയാനി പേര് (2)
4. യേശുവിന്റെ ജനനപ്പെരുന്നാൾ (3)
5. ഉദയം പേരൂർ സുന്നഹദോസിനു ശേഷം അങ്കമാലി മെത്രാനായി റോമിൽ നിന്നും നിയമിക്കപ്പെട്ടത് ഫ്രാൻസിസ്....... ആയിരുന്നു. (2)
6. ബാബേൽ രാജാവായ അഹീക്കാമിന്റെ മകനായ ഗെദല്യാവെന്ന് ദേശാധിപതിയുടെ അടുക്കൽ ചെന്നവരിൽ നെട്ടോഫാഥ്യനായ ഉദ്ദേഹത്തിന്റെ പുത്രന്മാരും ഉണ്ടായിരുന്നു (യിരമ്യാ പ്രവചനം) (3)
8. എബ്രായ സ്ത്രീകളുടെ അലങ്കാരം. മുടി എന്നർത്ഥം (2)
10. യിരമ്യാവിനെ പിടിച്ചു പ്രഭുക്കന്മാരുടെ അടുക്കൽ കൊണ്ടു പോയയാൾ (4)
11. ബോവാസ് വിവാഹം കഴിച്ച മോവാബ്യ സ്ത്രീ (2)
12. അഭിഷിക്തൻ എന്നർത്ഥമുള്ള സുറിയാനി പദം യിസ്രായേലിന്റെ രക്ഷകനായി ഇദ്ദേഹം വരുമെന്ന് യഹൂദന്മാർ വിശ്വസിച്ചിരുന്നു (3)
13. ഇയ്യോബിന്റെ മകൾ (3)
14. ഫറവോന്റെ കാലത്തുണ്ടായ രണ്ടാമത്തെ ബാധ (2)



*20-ാം പേജിൽ നിന്നു തുടർച്ച...*

പിടവൂർ; 44. ഹന്നാ പുന്നൂസ്, അയ്മനം
45. ജെസ്സി മാത്യു, പുനലൂർ; 46. ജെസ്സി കെ. വർഗീസ, തുമ്പമൺ; 47. ജെസ്സി റെജി, പുറമറ്റം; 48. ജെനു ജോസഫ്, ചെന്നൈ-57; 49. കുഞ്ഞൂഞ്ഞമ്മ വർഗീസ്, കൊട്ടാരക്കര; 50. കുഞ്ഞുഞ്ഞമ്മ പൈലി, കോലഞ്ചേരി; 51. കുഞ്ഞുമോൾ ജോൺ, തലവൂപ്; 52. കുഞ്ഞമ്മ വർഗീസ്, കൊട്ടാരക്കര; 53. കുഞ്ഞുമോൾ ജോർജ്, കാർത്തികപ്പള്ളി; 54. കുമാരി കെ. ചാക്കോ, തിരുവനന്തപുരം; 55. ലില്ലിക്കുട്ടി കെ, തേവലക്കര; 56. ലീലാമ്മ മാത്യു, തേവലക്കര; 57. ലിസി വർഗീസ്, തിരുവല്ല
58. ലിനി വർഗീസ്, കുന്നംകുളം; 59. അഡ്വ. ലൈലാ പോൾ, തിരുവനന്തപുരം; 60. ലൂക്കോസ് എബ്രഹാം, ന്യൂയോർക്ക്; 61. മറിയം മാത്യു, കുണ്ടറ; 62. മേരിക്കുട്ടി ഡാനിയേൽ, തലച്ചിറ; 63. മേരിക്കുട്ടി അലക്സാണ്ടർ, തിരുവനന്തപുരം; 64. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 65. മാത്യൂസ് ജോൺ, പുനലൂർ; 66. മോളി മാത്യൂസ്, നാരങ്ങാനം.; 67. മിനി സഖറിയ, തിരുവല്ലച 68. മാത്യു വർഗീസ്, തിരുവല്ല; 69. ഓമന തോമസ്, കോട്ടയം; 70. ഓമന രാജൻ, ഹൈദരാബാദ്; 71. റാഹേലമ്മ തോമസ്, ഇലയൂർ; 72. രെഞ്ചിനി റെജി, കളമശ്ശേരി; 73. റിയ ആൻ ബിനു, എറണാകുളം; 74. റോസമ്മ വർഗീസ്, ഭരണിക്കാവ്; 75. റോസി ജോയി, കോയമ്പത്തൂർ; 76. സാറാമ്മ കുഞ്ഞുമോൻ, ആയൂർ; 77. ഷേർലി അലക്സാണ്ടർ, അടൂർ; 78. ഷാരോൺ മേരി മാത്യു, തിരുവനന്തപുരം; 79. സാറാമ്മ യോഹന്നാൻ, ഏനാത്ത്; 80. സരളാ പോൾ, കോലഞ്ചേരി; 81. പി.എ. സൂസമ്മ, കരിപ്ര; 82. സൂസൻ മാത്യു, കൊച്ചി-21; 83. സൂസമ്മ മാത്യു, നാരങ്ങാനം; 84. സൂസമ്മ വർഗീസ്, മാവേലിക്കര; 85. ഷൈനി തോമസ്, ഇൻഡോർ; 86. ഷൈനി ജോൺസൺ, ഏനാത്ത്; 87. താരാ മേരി കോശി, കോട്ടയം; 88. തോമസ് വർഗീസ്, കരിക്കം; 89. തങ്കമ്മ എബ്രഹാം, കോട്ടുകുളഞ്ഞി; 90. ട്രീസാ ചെറിയാൻ തരകൻ, ബാംഗ്ലൂർ-54; 91. ഉണ്ണി വർഗീസ്, പെരിങ്ങര; 92. വത്സമ്മ ജോൺ പോൾ, ഉള്ളന്നൂർ; 93. വത്സമ്മ സഖറിയ, മുംബൈ; 94. വത്സമ്മ ഫിലിപ്പ്, വെണ്ണിക്കുളം; 95. വത്സമ്മ മത്തായി, തിരുവനന്തപുരം; 96. യോഹന്നാൻ വർഗീസ്, പത്തനാപുരം; 97. സഖറിയാ യോഹന്നാൻ, വടവുകോട്.

**പദപ്രശ്നം-28-ശരിയുത്തരം**

| | | | | | | |
|---|---|---|---|---|---|---|
| 1 എ | 2 നി | 3 യോ | നോ | 4 ഉ | ഷ | 5 സ് |
| 6 ലി | ബ് | ന | ■ | റു | ■ | നോ |
| 7 സ | ഹ | 8 ത്ത | പം | മാ | 9 ഗോ | ത്രം |
| 10 ബ | സ് | 11 നാ | ബാ | ൽ | വ | 12 പ |
| ത്ത് | ■ | ക്ക | ■ | 13 യാ | ഹ് | ടി |
| 14 നാ | ■ | 15 അ | 16 മാ | 17 സ | മി | യോ |
| 18 മോ | റ | നാ | യ | ■ | 19 വ | ല |

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക:
ഫാ. തോമസ് മാത്യു, കൊട്ടാരക്കര
ഫോൺ: 9847555113)

## ദനഹാ-ഒരു പുനർചിന്തനം

9-ാം പേജിൽ നിന്നു തുടർച്ച...

ജ്ഞാനസ്നാനപ്പെടുത്തേണ്ടു? എന്റെ നാഥാ! എനിക്ക് അറിഞ്ഞുകൂടാ. പിതാവിന്റെ നാമം പറഞ്ഞ് സ്നാനപ്പെടുത്തുന്നതായാൽ ഇതാ, പിതാവ് നിന്നിൽ ഇരിക്കുന്നു. പുത്രന്റെ നാമത്തിലായാൽ നീ ഏകജാതനായ പുത്രനാകുന്നു. പരിശുദ്ധ റൂഹായുടെതായാൽ, പിതാവ്, പുത്രൻ, പരിശുദ്ധറൂഹാ ആകുന്ന ത്രിത്വത്തിന്റെ രഹസ്യം ഒന്നുതന്നെയാകുന്നു. സകലത്തിന്റെയും നാഥനായു ള്ളവനേ നിനക്കു സ്തുതി'. ഇവിടെ ഈ പാട്ട് രചിച്ച വ്യക്തിക്ക്, കാലനിർദ്ദേശപ്രമാദം (anachronism) എന്നതെറ്റു പറ്റിയിട്ടുണ്ട്. പെന്തിക്കോസ്തിയ്ക്കുശേഷം മാത്രമേ അപ്പോസ്തലന്മാർക്കുപോലും ത്രിത്വരഹസ്യം മനസ്സിലാക്കുവാൻ കഴിഞ്ഞുള്ളു. അപ്പോൾ ക്രിസ്തുവിന്റെ പരസ്യശുശ്രൂഷ ആരംഭിക്കുന്നതിനു മുമ്പ്, അവിടുന്ന് സ്നാനം ഏൽക്കാൻ യോഹന്നാന്റെ അടുക്കലെ ത്തിയപ്പോൾ അദ്ദേഹം പിതാവിനെയും, പുത്രനെയും, പരി ശുദ്ധ റൂഹായെയും പറ്റി മനസ്സിലാക്കി എന്നുപറയുന്നത് ഒരിക്കലും സംഭവ്യമല്ല. കവിഭാവന ചിറകടിച്ചുക യറിയാലും ചരിത്രവസ്തുതകളുമായി പൊരുത്തപ്പെ ടുന്നില്ല എങ്കിൽ സ്വീകരിക്കാൻ പ്രയാസമാണ്.

നമ്മുടെ ശുശ്രൂഷാക്രമങ്ങളിൽ ശ്രദ്ധേയമായ ഒന്നാണ് ലുത്തിനിയ (Litany) വി. കുർബ്ബാനയിൽ അത് ചൊല്ലുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണെങ്കിലും, ഖണ്ഡി പ്പിന്റെ സമയത്തെ പാട്ട് അതിനെ കവർന്നെടു ത്തിരി ക്കുന്നു. മാത്യൂസ് പ്രഥമൻ ബാവാ, ലുത്തിനിയ ചൊല്ലണ മെന്ന് നിഷ്ക്കർഷിച്ചിരുന്നത് ഓർക്കുന്നു. ദനഹാ ശുശ്രൂഷ യിലും, ഓശാന ശുശ്രൂഷയിലും, പെന്തിക്കോസ്തിയിലു മെല്ലാം തന്നെ ലുത്തിനിയ ഉണ്ട്. അവയിൽ സഭയിലും സമൂഹത്തിലും ഉള്ള വിവിധ സ്ഥാനികൾക്കും ഭരണകർത്താക്കൾക്കും വേണ്ടിയുള്ള പ്രാർത്ഥന കാണാം. പാത്രിയർക്കീസിനും, കാതോലിക്കായ്ക്കും, അതതു ഭദ്രാസനമെത്രാപ്പോലീത്തായ്ക്കും ശേഷമുള്ള സകല എപ്പിസ്ക്കോപ്പന്മാർക്കും വേണ്ടി പ്രാർത്ഥിക്കുന്നു. എല്ലായിടത്തും ഇടവകകളുടെ ശുശ്രൂഷ നിർവ്വഹിക്കുന്ന പട്ടക്കാരെ വിട്ടുകളഞ്ഞിരിക്കുന്നത് അക്ഷന്തവ്യമാണ്. ഈ പ്രമാദം കുർബ്ബാനയിലെ ഒന്നാം തുബ്ദേനിലുമുണ്ട്. "സകല എപ്പിസ്ക്കോപ്പന്മാർക്കുവേണ്ടിയും എന്നതിനോട് ചേർത്ത് സകല പട്ടക്കാർക്കും ശെമ്മാശ്ശന്മാർക്കും വേണ്ടിയും" എന്നുകൂടി ചേർക്കേണ്ടതാണ്. പാത്രിയർക്കീ സന്മാരും എപ്പിസ്ക്കോപ്പന്മാരും മാത്രമല്ല സഭയിലെ വൈദികഗണം എന്നോർക്കണം. സഭാഗാത്രത്തിന്റെ രക്തധമനികളായി പ്രവർത്തിക്കുന്ന പട്ടക്കാരെ വിട്ടു കളയുന്നത് ന്യായീകരിക്കാവുന്നതല്ല. ആരാധനാപരി ഷ്ക്കരണ സമിതി ഇക്കാര്യം ശ്രദ്ധിക്കുമെന്നു പ്രതീക്ഷി ക്കുന്നു.

വരുത്താവുന്ന ചില മാറ്റങ്ങൾ നിർദ്ദേശിക്കുന്നു. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ശ്രദ്ധയിൽ ഈ വിഷയം വരുമെന്നു പ്രതീക്ഷിക്കുകയും ചെയ്യുന്നു. ഒന്ന്, സമയമാറ്റം. ഈ ശുശ്രൂഷയ്ക്ക് കുർബ്ബാനയുമായി പ്രത്യേകിച്ച് ബന്ധമൊന്നുമില്ലാത്തതുകൊണ്ട് തലേ സന്ധ്യയിൽ നമസ്ക്കാരത്തോട് ചേർത്ത് നടത്താവുന്ന തല്ലേ?

ഇപ്പോൾ പ്രദക്ഷിണം പള്ളിക്കു ചുറ്റും നടത്തുന്നില്ല. പള്ളി അകത്തുമാത്രമായി പരിമിതപ്പെടുത്തിയിരിക്കുന്നു. ഉദയത്തിന്റെ അഥവാ പ്രകാശത്തിന്റെ ആഘോഷമാകുന്ന തിനാൽ വിശ്വാസികൾ കത്തിച്ച തിരിയും പിടിച്ച് പള്ളി ക്കുചുറ്റും പ്രദക്ഷിണം നടത്തുവാൻ കഴിയും. വൈകിട്ട് നടത്തിയാൽ ജനപങ്കാളിത്തം വളരെയേറെ ഉണ്ടാകുമെന്ന തിന്റെ നല്ല ഉദാഹരണമാണ്. വലിയ നോമ്പിന്റെ പ്രാരംഭദിവസം ഉച്ചനമസ്ക്കാരത്തോട് ചേർത്ത് നടത്തി യിരുന്ന ശുബ്ക്കോനോ ഇപ്പോൾ ഇടവക പള്ളികളിൽ സന്ധ്യാനമസ്ക്കാരത്തോട് ചേർത്ത് നടത്തുമ്പോൾ കാണുന്നത്. മാത്രമല്ല ദനഹായിൽ ത്രിത്വത്തിന്റെ വെളിപ്പാടിനെ വ്യക്തമാക്കുവാൻ ധൂപക്കുറ്റിവാഴ്ത്തലും, തുടർന്ന് വിശ്വാസപ്രമാണവും ചൊല്ലുന്നു. കുർബ്ബാനയോടു ചേർന്ന് ദനഹാ ശുശ്രൂഷ നടത്തുമ്പോൾ മേൽ പറഞ്ഞ ഭാഗം ആവർത്തിക്കപ്പെടുന്നു എന്ന പോരായ്മയുണ്ട്. വൈകിട്ടു നടത്തിയാൽ ഈ പ്രശ്നമുദിക്കുന്നില്ല. വെള്ളത്തെക്കുറിച്ചോ പാരിസ്ഥിതിക പ്രശ്നങ്ങളെ ക്കുറിച്ചോ, മാമോദീസായുടെ കൃപാവരപുതു ക്കലിനെപ്പറ്റിയോ ഒക്കെ ഒരു ചെറിയ സന്ദേശവും വൈകിട്ടു നൽകാൻ കഴിയും. ഒരു കർമ്മം അനുഷ്ഠിച്ചു എന്നതിൽ കൃതാർത്ഥത അടയുകയല്ല, ആ കർമ്മം ജനങ്ങൾക്ക് എപ്രകാരം അർത്ഥപൂർണ്ണവും പ്രയോജന പ്രദവുമെന്ന് പരിഗണിക്കുകയാണ് വേണ്ടത്.

രണ്ട്, ഈ ശുശ്രൂഷയിൽ നിന്ന് മണിപ്രവാളമെല്ലാം മാറ്റി ലളിതമായ ഗദ്യത്തിൽ ആവിഷ്ക്കരിക്കുക. ചൊല്ലാൻ പ്രയാസമുള്ള രാഗങ്ങൾ മാറ്റി കൂടുതൽ ഹൃദ്യവും വ്യക്തവു മായ ഭാഷയിൽ ഗാനങ്ങളാക്കുന്നത് സ്വാഗതാർഹമായി രിക്കും. ഇന്നത്തെ യുവതലമുറയെ നാം അഭിസംബോധന ചെയ്യണം. ആരാധനയുടെ മൗലികമായ ഘടനയ്ക്കോ, ആശയത്തിനോ മാറ്റം ഒന്നും വരുത്താതെതന്നെ കൂടുതൽ ആകർഷകവും, ഹൃദ്യവും അർത്ഥപൂർണ്ണവുമാക്കാൻ ശ്രമിക്കുക എന്നുള്ളത് സഭ ശ്രദ്ധിക്കേണ്ട കാര്യമാണ്. മേൽപ്പട്ടക്കാരായാലും പട്ടക്കാരായാലും അവരവരുടെ സ്വാതന്ത്ര്യമുപയോഗിച്ച്, സ്വന്തം ഭാവനയ്ക്ക് അനു സൃതമായ മാറ്റങ്ങൾ വരുത്തുന്നത് ആശാസ്യമല്ല. പൊതുവായ ഒരു സമീപനം ആണ് ആവശ്യം. ഒരാൾ ഒരുവിധത്തിലും മറ്റൊരാൾ മറ്റൊരുവിധത്തിലും എന്ന രീതി ഇപ്പോൾ തന്നെ ചിലകാര്യങ്ങളിൽ മേൽപ്പട്ടക്കാരുടെ ഇടയിൽ പോലും കാണുന്നു. ഈ പ്രവണത തിരുത്തപ്പെടണം. 'ഈഗോ' പ്രകടിപ്പിക്കാനുള്ള വേദിയാക്കി ശുശ്രൂഷാരംഗങ്ങളെ മാറ്റുന്നത് നന്നല്ല. പെന്തിക്കോ സ്തിയുടെ ശുശ്രൂഷയെപ്പറ്റിയും പുനർചിന്തനം ആവശ്യമാണ്. ■

# നോമ്പുകാലത്തൊരു ധ്യാനചിന്ത



ഫാ. ചെറിയാൻ താഴമൺ
ചീഫ് ജനറൽ
മാനേജർ, ദീപിക

ക്യൂബൻ കവി അർമ്മാന്റോ വല്ലഭരസ് മുപ്പത് വർഷം ഏകാന്ത തടവിൽ കഴിഞ്ഞയാളാണ്. തടവറയിൽ കിടന്നുകൊണ്ട് അദ്ദേഹം എഴുതി. "അവർ എന്നിൽ നിന്ന് എല്ലാം എടുത്തു മാറ്റി, എല്ലാം തന്നെ എങ്കിലും എനിക്കിപ്പോഴും ഒരു മന്ദസ്മിതമുണ്ട്. ഞാൻ സ്വതന്ത്രനാണ് എന്ന നിഗള ചിന്ത.... എന്റെ ആത്മാവിൽ നിത്യം പൂക്കുന്ന തോട്ടമുണ്ട്. അവർ എന്റെ പക്കൽ നിന്ന് എല്ലാം എടുത്തു മാറ്റി, പേനയും പെൻസിലും എങ്കിലും ജീവന്റെ മഷി എനിക്കിപ്പോഴുമുണ്ട്."

"അവർ ഭൗമികമായ സ്ഥല സൗകര്യങ്ങൾ എടുത്തുമാറ്റി, വായു, സൂര്യൻ, എങ്കിലും നമുക്കു നമ്മുടെ ഉള്ളിൽ ഒരു ലോകം സൃഷ്ടിക്കാം. അവിടെ വേലിയില്ല മുള്ളുകമ്പികളില്ല അവിടെ സൂര്യനും നക്ഷത്രങ്ങളും അസ്തമിക്കുന്നില്ല. തടവറയിൽ വച്ചാണ് ദൈവം എന്റെ ഉള്ളിലാണെന്ന് ഞാൻ തിരിച്ചറിഞ്ഞത്."

"എന്റെ കഴിവിന്റെ നെല്ലിപ്പലകയിലെത്തി എന്ന് ഞാൻ കരുതിയ അതിക്ലേശകരമായ സമയങ്ങളിൽ പിടിച്ചു നില്കാൻ സാധിച്ച ആ ആന്തരിക ശബ്ദമാണ് ദൈവം. ഞാൻ ദൈവത്തിലേക്ക് തിരിഞ്ഞപ്പോഴൊക്കെ ദൈവം ഉത്തരമരുളി, തന്നെത്തന്നെ അറിയുക. ഇവ ലോകത്തിന്റെ വ്യഗ്രതയിൽ കഴിയുമ്പോൾ ചെയ്യാൻ സാധിക്കാത്തത്. തടവറയുടെ ഇരുട്ടിലും ഏകാന്തതയിലും സാധിച്ചു."

"ദൈവമല്ല എന്നെ ജയിലിലാക്കിയത്. പക്ഷെ, പിടിച്ചു നില്ക്കാൻ ശക്തി നല്കിയത് ദൈവമാണ്. ഞാൻ വിശ്വസിക്കുന്ന ദൈവം ശിക്ഷിക്കുന്നില്ല, മറിച്ച് പ്രതീക്ഷയും സ്നേഹവും കൊണ്ടു നിറയ്ക്കുന്നു."

നോമ്പിന്റെ ദിവസങ്ങൾ സാധാരണയിൽ നിന്നും വ്യത്യസ്തങ്ങളായ ജീവിതാനുഭവങ്ങൾക്കും ജീവിത നവീകരണത്തിനും നമ്മെ സഹായിക്കും. സാധാരണ ജീവിത മേഖലകളിൽ ആയിരുന്നപ്പോൾ ലഭിക്കാതിരുന്ന ദൈവിക വെളിപ്പെടുത്തൽ തടവറയിൽ അർമ്മാന്റോയിക്കു ലഭിച്ചതുപോലെ നോമ്പിന്റെ ദിവസങ്ങൾ കൂടുതൽ ദൈവിക ഇടപെടലുകൾക്ക് വഴി തുറക്കും.

ഒരു കഥ. ഒരിക്കൽ വനത്തിൽ ഒരു വലിയ വടവൃക്ഷം നിന്നിരുന്നു. അതിന്റെ ശാഖകളിൽ കൂടുകൂട്ടി ഒരു പക്ഷിരാജനും കുറെ പക്ഷികളും കഴിഞ്ഞിരുന്നു. പക്ഷിരാജനു വയസ്സായി, കൂടുവിട്ടു പോകാതായി. ഒരിക്കൽ പക്ഷിരാജൻ താഴേക്കു നോക്കിയപ്പോൾ ഒരു കാട്ടുവള്ളി വൃക്ഷത്തിൽ പടർന്നു കയറുന്നതുകണ്ടു. മറ്റു പക്ഷികൾ ഇരതേടി മടങ്ങിവന്നപ്പോൾ പക്ഷിരാജൻ പറഞ്ഞു. "കാട്ടുചെടി ഉടനെ കൊത്തി നശിപ്പിക്കണം. അല്ലെങ്കിൽ അതു നമുക്കു നാശമാകും". പക്ഷികൾ രാജനെ കഴിയാക്കി... മാസങ്ങൾ കഴിഞ്ഞു. കാട്ടുവള്ളി വൃക്ഷത്തിനു മുകളിൽ വരെ എത്തി. ഒരു ദിവസം ഒരു വേടൻ അതുവഴി വന്നു. വൃക്ഷത്തിനു മുകളിൽ പക്ഷികൾ പറക്കുന്നതും മുകളിൽ വരെ എത്തുന്ന വള്ളിയും കണ്ടു. വേടൻ വള്ളിവഴി

മുകളിൽ കയറി, പക്ഷിരാജനെ കൊന്നു, വലവിരിച്ചു. ഇരതേടാൻ പോയിരുന്ന പക്ഷികൾ മടങ്ങിവന്നപ്പോൾ അപകടത്തെക്കുറിച്ച് അറിയിപ്പു കൊടുക്കാൻ ആരുമില്ലാതിരുന്നതുകൊണ്ട് എല്ലാവരും വേടന്റെ വലയിൽ കുടുങ്ങി.

ഓർക്കുക, നമ്മിലെല്ലാം ഇത്തരം കാട്ടുചെടികൾ കാണും, സ്വയം നശിക്കുന്നതിനു മുമ്പ് അവ നശിപ്പിച്ചു കളയണം. എന്താണ് ഈ കാട്ടുചെടികൾ? വിശുദ്ധ പൗലോസ് ശ്ലീഹാ ഗലാത്യ ലേഖനത്തിൽ (5:20-21) ഇവയെക്കുറിച്ച് പറയുന്നുണ്ട്. "അവ വ്യഭിചാരം, അശുദ്ധി, ദുർവൃത്തി, വിഗ്രഹാരാധന, ആഭിചാരം, ശത്രുത, കലഹം അസൂയ, കോപം, മാത്സര്യം, ഭിന്നത, വിഭാഗീയത, വിദ്വേഷം, മദ്യപാനം, മദിരോത്സവം, ഇവയും ഈ ദൃശ്യമായ മറ്റു പ്രവൃത്തികളുമാണ്. ഇവയിൽ നിന്ന് ആത്മാവിനെ രക്ഷിക്കാൻ നല്കപ്പെട്ട സമയമാണ് നോമ്പുകാലം."

വീടിന്റെ കരുത്ത് അതിന്റെ അടിത്തറയിലാണ്. സൗധം ഉറപ്പുള്ള അടിത്തറയിൽ ആഴത്തിൽ നിർമ്മിക്കുന്നു. മുകളിലേക്കു പണിയുന്നതിന്റെ കെട്ടിടത്തിന്റെ പണി ആരംഭിക്കുന്നത് ആഴത്തിലേക്കു കുഴിച്ചുകൊണ്ടാണ്. തറതാഴ്ത്താതെ കെട്ടിടം ഉയർത്താനാവില്ല. കൂടുതൽ ഉയരത്തിൽ പണിയണമെങ്കിൽ കൂടുതൽ ആഴത്തിൽ താഴ്ത്തണം.

നമ്മുടെ ജീവിത സൗധത്തിന്റെ അടിസ്ഥാനം ഇട്ടിരിക്കുന്നത് എപ്രകാരമാണെന്ന് ചിന്തിക്കുവാനുള്ള സമയമാണ് നോമ്പുകാലം. ജീവിതത്തിന്റെ അടിസ്ഥാനം ഉറപ്പിക്കാൻ നോമ്പുകാലം സഹായിക്കണം. ആത്മീയതയിൽ കൂടുതൽ ഔന്നത്യത്തിലേക്കുയരുവാൻ ആഗ്രഹിക്കുന്നവർ ആഗ്രഹത്തിനും സ്വയത്തിലും സ്വാർത്ഥതയിലും ആഴത്തിൽ കുഴിച്ചുമാറ്റപ്പെടണം. നോമ്പിന്റെ അവസരം ഈ തരത്തിൽ വളരാനുള്ള ദിവസങ്ങളാണ്.

യേശുവിലൂടെ കരഗതമായ രക്ഷയുടെ സദ്ഫലങ്ങൾ നമ്മുടെ വ്യക്തിപരമായ ജീവിതത്തിൽ ലഭ്യമാക്കാനുള്ള പരിശ്രമത്തിനുള്ള സമയമാണ് നോമ്പുകാലം. ജീവിതത്തിലെ പോരായ്മകൾ മനസ്സിലാക്കി അവയെ പരിഹരിക്കുവാനുള്ള ബോധപൂർവ്വമായ ശ്രമത്തിനുള്ള സമയം. ■





# ചിരാഗിലെ ന്യായാധിപൻ



ജസ്റ്റിസ് കെ. സുരേന്ദ്ര മോഹൻ

**മതം, ജാതി ഇവ പേരിനുവേണ്ടിയും, ആനുകൂല്യങ്ങളുടെ സാധൂകരണത്തിനുമാകാതെ നവലോകസൃഷ്ടിക്കായി ഉപയുക്തമാക്കിയാൽ മതവും, ജാതിയും "പേരെടുക്കുമെന്നു" പറയുന്ന ന്യായാധിപൻ**





കേരളാ ഹൈക്കോടതിയിലെ സീനിയർ അഭിഭാഷകനായിരുന്ന പിറവം, മണകുന്നത്ത് കുലശ്ശേരിൽ കെ. വി. കുറിയാക്കോസും, തങ്കമ്മയും 1957 മാർച്ച് ഒന്നിന് ജനിച്ച തങ്ങളുടെ പ്രഥമ പുത്രനെ സുരേന്ദ്രമോഹൻ എന്ന് വിളിച്ചു. 'ഒരാളുടെ പേരിൽ നിന്നും അയാളുടെ ജന്മനാട് (Nationality) അറിയപ്പെടണമെന്ന്' അഭിപ്രായത്തോടെ ജീവിതത്തിലും, തൊഴിലിലും പതിവുരീതികളിൽ നിന്നു മാറി നല്ല വ്യത്യസ്തതകൾ ആഗ്രഹിച്ച്, അതു നിവർത്തിച്ച് 1990 വരെ ജീവിച്ച ഈ പിതാവിന്റെ മകൻ ഇപ്പോൾ ബഹു. കേരളാ ഹൈക്കോടതി ജഡ്ജിയും, എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിലെ 'ചിരാഗ്'-ന്റെ ഗൃഹനാഥനുമാണ്.

ബാല്യവും വിദ്യാഭ്യാസവും എറണാകുളംകാരനാക്കിയ തന്നെ ഡോക്ടറാക്കുവാനായിരുന്നു പിതാവിന്റെ ആഗ്രഹമെങ്കിലും ഡിഗ്രിക്കും, L.L.B.ക്കും ശേഷം 23-ാം വയസ്സിൽ അഭിഭാഷകനായി എൻറോൾ ചെയ്തപ്പോൾ അത് ദൈവനിയോഗമെന്നിരുവരും മനസ്സിലാക്കി. പിതാവിന്റെ ജൂനിയറായി Kuriakose & Surendra Mohan എന്ന നിയമപ്രസ്ഥാനത്തിൽ പ്രാക്ടീസ് ചെയ്ത ഇദ്ദേഹം 1983 ൽ കൊച്ചിൻ യൂണിവേഴ്സിറ്റിയിൽ നിന്നും L.L.M. പാസ്സായത് ഒന്നാം റാങ്കോടും, കേരളാ ഹൈക്കോടതി ബാർ കൗൺസിൽ നൽകുന്ന മന്നത്ത് കൃഷ്ണമേനോൻ ഗോൾഡ് മെഡലുമായാണ്.

പിതാവിന്റെ വായനാശീലവും, തൊഴിലിനോടുള്ള വിശ്വസ്തമായ ഉറച്ച നിലപാടുകളോടെയുള്ള സമീപനവും, ഇന്ദിരാഗാന്ധിയുടെ കാലത്തെ അടിയന്തരാവസ്ഥയും പൗരാവകാശത്തെക്കുറിച്ചും, നിയമപഠനത്തിന്റെ ആവശ്യകതയെക്കുറിച്ചുമുള്ള ഉൾവിളിക്ക് പ്രേരകമായി. മതം ഒരാൾക്ക് ഭരണഘടന അനുശാസിക്കുന്ന വ്യക്തിപരമായ സ്വതന്ത്ര്യമാണെന്നു പറയുന്നയീ ന്യായാധിപൻ തന്റെ ജീവിതത്തിനൊരു ശക്തമായ ചട്ടക്കൂടുണ്ടാക്കുന്നതിൽ Sunday School, M.G.O.C.S.M. എന്നീ ആദ്ധ്യാത്മീക പ്രസ്ഥാനങ്ങൾക്ക് അദ്വിതീയ പങ്കുണ്ടെന്നും അതിൽക്കൂടി അന്ന് പ്രവർത്തിച്ചിരുന്ന ഭാഗ്യസ്മരണാർഹരായ ജോസഫ് മാർ പക്കോമിയോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ് എന്നിവരുടെ അദ്ധ്യാത്മിക ശിക്ഷണത്തിന് പ്രത്യേക മധുരമായിരുന്നുവെന്നു കൂടിയോർക്കുന്നു. മാർ തെയോഫിലോസിൽ നിന്നു കടമെടുത്തിദ്ദേഹം കൂട്ടിച്ചേർക്കുന്നത് (ഞങ്ങൾക്ക്) Gift ആയി ലഭിച്ച; തന്റെ ചെറുപ്പത്തിൽ, യുവത്വത്തിന്റെ പുത്തൻ പ്രസരിപ്പോടെ എറണാകുളം സെന്റ് മേരീസ് പള്ളിയിലെ മുൻ അസി. വികാരി ഫാ. പോൾ (പ. പൗലോസ് ദ്വിതീയൻ ബാവാ) ലളിതമായി ജീവിക്കുകയും, ലാളിത്യം പാരസ്പരിക ബന്ധങ്ങളിൽ കാത്തുസൂക്ഷിക്കുകയും ചെയ്ത പ. പിതാവിന്റെ ചുവടുവെയ്പ്പുകൾക്ക് ദൈവം കൂടുതൽ ശക്തി പകരട്ടെയെന്നുമാണ്.

കുടുംബ ബന്ധങ്ങളുടെ കെട്ടുറപ്പില്ലായ്മയും, ആത്മീയ പോഷണത്തിന്റെ ന്യൂനതയുമാണ് സമൂഹത്തിലെ അക്രമങ്ങൾക്ക് കാരണമെന്നും, പൗരാവകാശങ്ങൾ ഉയർത്തിപ്പിടിക്കുന്നതോടൊപ്പം ഓരോരുത്തർക്കും തന്നോടും, സമസൃഷ്ടങ്ങളോടുമുള്ള ചുമതലാബോധം (Responsibility) ഉള്ളവരാകണമെന്നുമുദ്ബോധിപ്പിക്കുന്നു. നീതിഹനിക്കപ്പെടുമ്പോഴുള്ള തർക്കങ്ങൾക്ക് കോടതികളെ സമീപിക്കാമെന്നും, അവയിൽക്കൂടി ലഭിക്കുന്ന നല്ല പരിഹാരങ്ങൾ തുറന്ന മനസ്സോടെ സ്വീകരിക്കണമെന്നും ഏവർക്കും തുല്യനീതി ലഭിക്കുന്ന ലോകം സുന്ദര സ്വപ്നമാണെന്നും പറയുന്നു. 'കണ്ണിനു പകരം കണ്ണ്' 'പല്ലിനു പകരം പല്ല്' എന്ന പഴയ നിയമത്തിനേക്കാളും, "ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിക്കും പോലെ ഞങ്ങളുടെ കടവും, പാപവും ഞങ്ങളോടും ക്ഷമിക്കണേ" മെന്നുള്ള Christian Justice ന് പുതുമയും, പ്രാധാന്യവുമേറെയെന്നും വിശ്വസിക്കുന്നു.

2009 ജനു. 5-ന് ജഡ്ജ് ആയപ്പോൾ, കോഴിക്കോട്, എറണാകുളം എന്നീ ലോ കോളജുകളിലും CUSAT Board of Studies മെമ്പർ- LLM ക്വസ്റ്റ്യൻ പേപ്പർ സെറ്റർ & Valuer, ജില്ലാ ജഡ്ജിമാർക്ക് പരിശീലനം നൽകുന്ന കേരളാ ഹൈക്കോർട്ട് ജുഡീഷ്യൽ അക്കാഡമി ലക്ചറർ എന്നിവിടങ്ങളിലെ ദീർഘമായ അധ്യാപന പരിചയ സമ്പത്തുമുണ്ടായിരുന്നു. നിയമപഠനമിപ്പോഴും തുടരുന്ന ഇദ്ദേഹത്തിന്റെ വഴിയിൽ സഞ്ചരിക്കാൻ മൂത്തപുത്രി അഞ്ജലി ഇനിയുണ്ട്. മുളന്തുരുത്തിയിലെ പ്രസിദ്ധമായ 'പള്ളത്തിട്ട' വീട്ടിൽ മെറീന എന്ന സഹധർമ്മിണിക്കൊപ്പം ആഷിക, അക്ഷയ് എന്നീ മറ്റുമക്കളും ശക്തമായ പിൻബലമാണ്.

മയക്കുമരുന്നിനും, മദ്യത്തിനും യൗവ്വനം അടിമയാകുന്ന ഇക്കാലത്ത് അതിനെതിരെ പുതിയ ഉണർവ്വുണ്ടാക്കാൻ ആദ്ധ്യാത്മീക പ്രസ്ഥാനങ്ങളിൽക്കൂടി സഭയ്ക്ക് സാധിക്കണമെന്നും, അങ്ങനെ സഭാമാതാവിന്റെ കരവലയങ്ങളിലേക്ക് യുവാക്കളെ ആകർഷിക്കുന്ന തരത്തിൽ പ്രസ്ഥാനങ്ങൾ മാറണമെന്നും, ഗാന്ധിചിന്തയിലെ രാഷ്ട്രത്തിൽ ഗ്രാമങ്ങളുടെ പങ്കുപോലെയാണ് സഭയുടെ ആത്മാവ് ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ കുടികൊള്ളുന്നതെന്നും; മതം, ജാതി ഇവ പേരിനുവേണ്ടിയും, ആനുകൂല്യങ്ങളുടെ സാധൂകരണത്തിനുമാകാതെ നവലോകസൃഷ്ടിക്കായി ഉപയുക്തമാക്കിയാൽ മതവും, ജാതിയും "പേരെടുക്കുമെന്നു" കൂടിപ്പറയുന്നു ബേലാകുമാരി, ജയേന്ദ്രമോഹൻ, ശ്രീലാകുമാരി എന്നിവരുടെ ശുഭാപ്തി വിശ്വാസിയായ ഈ ജ്യേഷ്ഠ സഹോദരൻ. ■

**ഏബ്രഹാം ശെമ്മാശൻ, പുതുപ്പള്ളി**

# ബാലസഭ

## കഷ്ടപ്പാടും ത്യാഗവും

ആദ്യമാസത്തെ ശമ്പളം അതുപടി വറുഗീസു അമ്മയുടെ കയ്യിൽ കൊടുത്തു. അമ്മ അതിൽ നിന്നും നൂറു രൂപാ എടുത്തിട്ടു മകനെ അനുഗ്രഹിച്ചു, അമ്മയുടെ രണ്ടു കണ്ണുകളും നിറഞ്ഞുപോയി. ലീലക്കും ശാന്തക്കും തന്റെ ആദ്യ ശമ്പളത്തിന്റെ പങ്കു നൽകി. പള്ളിയിലെ poor fund ൽ ആയിരം രൂപാ കൊടുത്തപ്പോൾ താൻ ഏതാണ്ടൊക്കെ ഒരു നല്ല കാര്യം ചെയ്തു എന്നു വറുഗീസു കുട്ടിക്കൊരാത്മ സംതൃപ്തി. എങ്ങനെയെന്നറിയത്തില്ല, അമ്മയുടെ അസുഖം പെട്ടെന്നു കൂടുകയും അധികം കഷ്ടപ്പെടാതെ ആ ഭാഗ്യവതി എന്നേക്കുമായി ഈ ലോകത്തോടു വിട പറഞ്ഞു.

അമ്മയുടെ പെട്ടെന്നുള്ള മരണം ആ ചെറു കുടുംബത്തെ വല്ലാതെ തകർത്തു കളഞ്ഞു, നിരാലംബരാക്കി. കുടുംബ ഭാരം മുഴുവനും വറുഗീസിന്റെ തലയിലായി. ക്രമേണ അവർ എല്ലാം മറന്നു ദൈവാശ്രയത്തിൽ മാസങ്ങളും വർഷങ്ങളും പിൻതള്ളി മുന്നോട്ടു നീങ്ങി. കടമെടുത്തും ശമ്പളത്തിൽ നിന്നും മിച്ചം വെച്ചതുകൊണ്ടും ഒരു ഗൾഫുകാരൻ പയ്യനെക്കൊണ്ടു ലീലയുടെ വിവാഹം നടത്തി. ഇനിയും ശാന്തക്കു കൂടി ഒരു നല്ല പയ്യനെ കണ്ടു പിടിച്ചിട്ടേ തന്റെ കാര്യത്തെപ്പറ്റി ചിന്തിക്ക പോലും ചെയ്യുകയുള്ളൂ എന്നുവർഗീസു തീരുമാനിച്ചു. വർഷങ്ങൾ പെട്ടെന്നു കടന്നു പോയി. ഒരു ഗൾഫുകാരൻ പയ്യനെ കണ്ടു പിടിച്ചു ശാന്തയുടെ വിവാഹവും വേണ്ടപോലെ നടത്തി.

വറുഗീസങ്ങനെ തനിച്ചായി. പ്രായത്തിലും മനപൊരുത്തത്തിലും പറ്റിയ ഒരു പെൺ കൊച്ചിനെ കണ്ടുപിടിക്കാനായി ശ്രമം തുടങ്ങി. പല ആലോചനകൾ വന്നിട്ടും അവകളൊന്നും വറുഗീസിന്റെ മന പൊരുത്തത്തിനു പറ്റിയതായിരുന്നില്ല. അങ്ങനെയിരിക്കവേ, കാഴ്ചയിൽ നല്ല ആരോഗ്യവാനായിരുന്ന വറുഗീസിനൊരു stroke വന്നു ഹോസ്പിറ്റലിൽ ആക്കി. ശരീരത്തിന്റെ വലത്തു വശത്തല്പം ബലക്കുറവു സംഭവിച്ചു. അല്പനാളത്തെ പരിചരണത്തിനു ശേഷം സഹോദരിമാർ ഗൾഫിലേക്കു തിരിച്ചു പോയി. വറുഗീസങ്ങനെ ജോലിക്കാരുടെ പരിചരണയിലായി.

## വരക്കളരി



ലിന്റാ വിൻസെന്റ്



ബ്ലസ്സി



കവിത

## പ്രാർത്ഥന

നിന്ദ പരിഹാസം കുറ്റപ്പെടുത്തലാൽ
നെഞ്ചു തകർന്നു വിലപിച്ച നേരത്ത്
പാപിയാം എന്നേയും നെഞ്ചോടു ചേർത്ത എൻ
പാരിന്റെ നാഥനെ കുമ്പിടുന്നു.

അത്ഭുതമാർന്ന നിൻ സ്നേഹം നുകരുവാൻ കാൽവറി
നാഥാ! ദയാചൊരിയേണമേ

ലോകസുഖങ്ങളിൽ അടിമപ്പെടാതെ
പാപിയാം എന്നെ നീ കാക്കണമേ
ഈ ഭൂവിൻ കഷ്ടത നേരിടുവാനുള്ള
ശക്തി നൽകീടണേ പൊന്നു നാഥാ!

പ്രതികൂല നടുവിൽ അനുകൂലമായ് എന്നെ
കൈപിടിച്ചുയർത്തിയ ജീവനാഥാ
തളരാതെ വീഴാതെ വിശ്വാസത്തോടെ
മുന്നോട്ടു പോകുവാൻ ശക്തി നൽക

**ലാലി റെജി, ഏഴാംമൈൽ**



കുട്ടിത്തമാശ

ഗ്യാപ്പ്

പൊരുത്തത്തിനു പറ്റിയതായിരുന്നില്ല. അങ്ങനെയിരിക്കവേ, കാഴ്ചയിൽ നല്ല ആരോഗ്യവാനായിരുന്ന വറുഗീസിനൊരു stroke വന്നു ഹോസ്പിറ്റലിൽ ആക്കി. ശരീരത്തിന്റെ വലത്തു വശത്തല്പം ബലക്കുറവു സംഭവിച്ചു. അല്പനാളത്തെ പരി[illegible] ശേഷം സഹോദരിമാർ ഗൾഫിലേക്കു തിരിച്ചു പോയി. വറുഗീസങ്ങനെ ജോലിക്കാരുടെ പരിചരണയിലായി.

ഡെൽഹിയിൽ നിന്നും നാട്ടിലെത്തിയ അയൽ വാസി, വറുഗീസിനെ കാണാൻ വീട്ടിലെത്തി. പ്രസന്നവദനനായ വറുഗീസു തന്റെ സുഹൃത്തുമായി പലതും സംസാരിച്ചു. പലതും തിരക്കി. തന്നെ അമ്മ ഏല്പിച്ച ചുമതലകളെല്ലാം ഭംഗിയായി നിർവഹിക്കാൻ സാധിച്ചതിൽ താൻ വളരെ സന്തോഷവാനാണെന്നും രണ്ടു സഹോദരിമാരും സസുഖം കഴിയുന്നതിൽ ദൈവത്തെ സ്തുതിക്കുന്നെന്നും ഇനിയും താൻ മരിച്ചാലും സമാധാനത്തോടു പോകാമെന്നും പറയുകയുണ്ടായി.

വറുഗീസിന്റെ വീട്ടിൽ നിന്നുമുള്ള മടക്കയാത്രയിൽ ആ സുഹൃത്തിന്റെ മനസിൽകൂടി പലതും കടന്നു പോയി. സഹോദരങ്ങളായതങ്ങൾ മൂവരും അപ്പന്റെ സ്വത്തിനും, പറമ്പിനും, വീടിനുമായി അടിപിടിയും കേസും നടത്തുന്നു. ഒരാൾക്കൊരാളെ കണ്ടുകൂടാ, കണ്ടാലൊട്ടു സംസാരിക്കപോലുമില്ല. വറുഗീസു പറഞ്ഞതു പലതും തന്റെ മനസ്സിലങ്ങനെ പൊന്തി പൊന്തി വന്നു. എങ്ങനെ തങ്ങളുടെ കടിപിടിക്കൊരന്ത്യം വരുത്താം എന്നായി ആലോചന- "Poverty at certain extent is a positive adventage in life" എന്നു Long fellow പറഞ്ഞതെത്ര ശരിയാണ്. അദ്ദേഹം തന്റെ മൂത്ത ജ്യേഷ്ഠന്റെ ഭവനത്തെ ലക്ഷ്യമാക്കി അതിവേഗം അങ്ങോട്ടു നടന്നു നീങ്ങി.

**കെ. എം. പീറ്റർ, മട്ടയ്ക്കൽ**

ബ്ലസ്സി



ആൽവിൻ വർഗീസ്

**നിങ്ങൾക്കറിയാമോ ››**

## തോറാ

പ്രമാണം, നിയമം എന്നർത്ഥം. മോശയുടെ അഞ്ചു പുസ്തകങ്ങൾക്ക് ഈ പേരു നൽകപ്പെട്ടു. പഴയനിയമത്തിലെ ഏറ്റവും പ്രാധാന്യമർഹിക്കുന്ന ഭാഗം. നിത്യജീവിതത്തെയും സാമൂഹിക ജീവിതത്തെയും സ്പർശിക്കുന്ന നിരവധി നിയമങ്ങൾ തോറായിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. സുനഗോഗ് ആരാധനയിൽ ഇതിൽ നിന്നുള്ള വായനകളും പ്രബോധനങ്ങളും ഉൾപ്പെടുത്തിയിരുന്നു. ഈ അഞ്ചു പുസ്തകങ്ങളും ഇന്നുള്ള രൂപത്തിൽ മോശ രചിച്ചിട്ടുള്ളതല്ലെങ്കിലും മോശയുടെ പേരിൽ അറിയപ്പെടുന്ന ഗ്രന്ഥങ്ങളാണ്. ഇതൊരു എബ്രായ പദമാണ്.



## ഗ്യാപ്പ്

പള്ളിയിലെ ഒരു മാന്യദേഹം പതിയെ
അച്ചനെ ഉപദേശിക്കാനെത്തുന്നു.
അച്ചാ യൂ ആർ വെൽ സ്റ്റഡീഡ് ഐ നോ.....
എന്നിരുന്നാലും നോമ്പ് കണ്ടക്ട് ചെയ്യുമ്പോൾ
ഒരല്പം ഗ്യാപ്പുണ്ടാകണം.
ഫോർ എക്സാംപിൾ മൂന്ന് ദിവസത്തെ നോമ്പ്
കഴിഞ്ഞ് ഏകദേശം പത്ത് - പതിനെട്ടു ദിവസമേ
കഴിയുന്നുള്ളൂ... അതിനുശേഷം പെട്ടെന്ന്
മറ്റൊരു നോമ്പ്... അമ്പത് നോമ്പ്
ഇറ്റീസ് നോട്ട് നെഗോഷ്യബിൾ....
അച്ചൻ നിശ്ചിതമായൊരു ഗ്യാപ്പ് ഇട്ടതിനു ശേഷം
അതു കണ്ടക്ടു ചെയ്യണം.
വെൽ...
അച്ചന്റെ രണ്ടു ചുണ്ടിനുമിടയിൽ വലിയൊരു ഗ്യാപ്പ്
രൂപപ്പെട്ടു
(വാ പിളർന്നു പോയി പാവം!)

*റീപ്പി*

## താലന്ത്

സൺഡേസ്കൂൾ ക്ലാസ്സിൽ അധ്യാപകൻ താലന്തിനെക്കുറിച്ചുള്ള ഉപമ പഠിപ്പിച്ചു. അഞ്ചുകിട്ടിയവൻ വ്യാപാരം ചെയ്ത് അഞ്ചുകൂടെ നേടി. രണ്ടു കിട്ടിയവൻ രണ്ടുകൂടെ നേടി. ഒന്നുകിട്ടിയവൻ കുഴിച്ചിട്ടു. ഇരട്ടി താലന്തുകൾ നേടിയവരെ യജമാനൻ അഭിനന്ദിക്കുകയും താലന്തു കുഴിച്ചിട്ടവനെ ശാസിക്കുകയും ചെയ്തു. ഈ ഉപമ ക്രിസ്ത്യാനികളുടെ ജീവിതത്തിൽ എന്തു പരിവർത്തനമാണ് വരുത്തിയത് ഒരു വിദ്യാർത്ഥി. "ബ്ലേഡ് ബിസിനസ്സ് തഴച്ചു വളരാൻ സഹായിച്ചു".

*– പ്രൊഫ. ജോസ് വി. കോശി, അടൂർ*






ആരാധനാചരിത്രം

നിധി അലക്സ് എം. നൈനാൻ

# വള്ളത്തോൾ കൊട്ടാരത്തിൽ ശങ്കുണ്ണി മലങ്കരസഭ

മലയാള സാഹിത്യത്തിന് അതുല്യമായ സംഭാവനകൾ നൽകിയ മഹാകവിയാണ് വള്ളത്തോൾ നാരായണ മേനോൻ. മലയാള ഭാഷാ കവിത്രയങ്ങളിൽ ശബ്ദസുന്ദരനും സർഗ്ഗാത്മകത കൊണ്ട് അനുഗ്രഹീതനുമായിരുന്നു അദ്ദേഹം. കവിതകൾ, ഖണ്ഡകാവ്യങ്ങൾ, ലേഖനങ്ങൾ തുടങ്ങി വിവിധ സാഹിത്യരൂപങ്ങൾ അദ്ദേഹം നമുക്കു സമ്മാനിച്ചിട്ടുണ്ട്. ഇതിനുപരി കേരള കലകളുടെ ഉന്നമനത്തിനായി സ്ഥാപിച്ച കേരളകലാമണ്ഡലം മലയാളക്കരയുടെ അഭിമാനമായി വിരാജിക്കുന്നു. തികഞ്ഞ മനുഷ്യസ്നേഹിയും മതസൗഹാർദ്ദത്തിന്റെ ശക്തനായ വക്താവുമായിരുന്നു വള്ളത്തോൾ.

'ഐതിഹ്യമാല ' എന്ന കൃതിയിലൂടെ നമുക്കു സുപരിചിതനായ കൊട്ടാരത്തിൽ ശങ്കുണ്ണിയാകട്ടെ കവി, വൈദ്യൻ, വൈയാകരണൻ എന്നീ നിലകളിലും പ്രസിദ്ധനാണ്. ഒരു ഭാഷാ കവി എന്ന യശസ്സും സ്പഷ്ടമായ ലളിത ഗദ്യ സാഹിത്യത്തിന്റെ പ്രണേതാവുമായ അദ്ദേഹത്തിന്റെ കൃതികളെല്ലാം സാരള്യവും പ്രസാദവും തികഞ്ഞവയത്രെ. എന്നാൽ തികച്ചും യാഥാസ്ഥിതിക ഹിന്ദു കുടുംബങ്ങളിൽ ജനിച്ച ഇവർ രണ്ടാൾക്കും മലങ്കര ഓർത്തഡോക്സ് സഭയുമായി എന്തു ബന്ധമെന്നു നിങ്ങൾ ചോദിച്ചേക്കാം. അതേപ്പറ്റി പറയും മുമ്പ് താഴെക്കൊടുത്തിട്ടുള്ള ഗീതങ്ങൾ ഒന്നു ശ്രദ്ധിക്കാം.

1. വെളിവു നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു
   വെളിവീയടിയാരഖിലാധാരമതാം വെളിവും നീ
   കാന്ത്യാ ഞങ്ങളെ നീ താതൻ
   കതിരേ ശോഭിപ്പിക്കെന്നും
   *(കൊട്ടാരത്തിൽ ശങ്കുണ്ണി)*
2. പ്രാർത്ഥിപ്പാൻ ദൈവത്തിൻ മുമ്പിൽ
   മറിയാം നിന്നീടുന്നേരത്തഗ്നി ജ്വാലാ -
   വൃതനാം ദൂതൻ
   സവിധേ ചെന്നുര ചെയ്തേവം
   *(വള്ളത്തോൾ)*

അർത്ഥസംപുഷ്ടവും കാവ്യഭംഗി നിറഞ്ഞു തുളുമ്പുന്നതുമായ ഈ ഗീതങ്ങൾ രചിച്ചിരിക്കുന്നത് വള്ളത്തോൾ - കൊട്ടാരത്തിൽ ശങ്കുണ്ണിമാരാണെന്ന് എത്ര പേർക്കറിയാം. വിശുദ്ധ കുർബാനയിലെ ആരാധനാ ഗീതങ്ങളും ക്യംതാ നമസ്കാര ഗീതങ്ങളും കൊട്ടാരത്തിൽ ശങ്കുണ്ണിയും സ്ലീബാ നമസ്കാരം മഹാകവി വള്ളത്തോളുമാണ് രചിച്ചിട്ടുള്ളത്. യാക്കോബായ - ഓർത്തഡോക്സ് സഭകൾ ഇന്നുപയോഗിക്കുന്ന ആരാധനാക്രമം (പാമ്പാക്കുട നമസ്കാരം) പ്രസിദ്ധീകരിച്ചിട്ട് 100 വർഷം പിന്നിടുകയാണിപ്പോൾ

1897 ലാണ് ആരാധനാ ഗീതങ്ങൾ മലയാളീകരിക്കാനുള്ള നടപടികൾ ആരംഭിച്ചത്. പുലിക്കോട്ടിൽ തിരുമേനിയുടെ കൽപ്പന പ്രകാരം പരിശുദ്ധ പരുമല തിരുമേനിയായിരുന്നു ഇതിനു മുൻകൈയ്യെടുത്തത്. അന്നു കൊച്ചി സന്ദർശിച്ച അന്തോക്യാ പാത്രിയർക്കീസ് പരിശുദ്ധ ഇഗ്നാത്തിയോസ് അബ്ദുള്ള രണ്ടാമൻ ബാവായിൽ നിന്നു ഇതിനുള്ള സമ്മതം അദ്ദേഹം വാങ്ങി. അതിപുരാതനമായ അന്തോക്യൻ സുറിയാനി നമസ്കാരത്തിലെ ചില ഭാഗങ്ങൾ തർജമ ചെയ്തു ചെറുതാക്കി ആരാധനക്കുപയോഗിക്കുകയായിരുന്നു ലക്ഷ്യം. മാതാവിനോടും പരിശുദ്ധൻമാരോടുമുള്ള പ്രാർത്ഥന, മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥന

എന്നിവ സുറിയാനി ഭാഷയിലെഴുതി പരുമല തിരുമേനിയുടെ നിർദ്ദേശാനുസരണം മാത്തൻ മൽപാൻ അന്ത്യോക്യൻ ബാവായ്ക്കു സമർപ്പിച്ചു. ചെറായി പള്ളിയിലെത്തിയ ബാവ അതു മുഴുവൻ വായിച്ച ശേഷം മലയാളത്തിൽ പ്രസിദ്ധീകരിക്കാൻ അനുമതി നൽകുകയും ചെയ്തു.

രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ രചിക്കപ്പെട്ട ബൃഹത്തായ അന്തോക്യൻ ക്രമത്തിൽ നിന്നു പ്രസക്തമായ ഭാഗം മാത്രമാണ് പാമ്പാക്കുട നമസ്കാരത്തിലുള്ളത്. മാർ അപ്രേം, മാർ യാക്കോബ്, മാർ ഇസഹാക്ക്, മാർ ബാലായി തുടങ്ങിയ പിതാക്കൻമാരാണ് അന്തോക്യൻ പ്രാർത്ഥനാക്രമം തയ്യാറാക്കിയിട്ടുള്ളത്. ഏഴു ദിവസത്തെ പ്രാർത്ഥനകൾ അന്തോക്യൻ ക്രമത്തിലുണ്ടെങ്കിലും തിങ്കളാഴ്ചത്തെ പ്രാർത്ഥനാ ക്രമമാണ് തർജ്ജമയ്ക്ക് കൂടുതലായി ഉപയോഗിച്ചത്. ഗീതങ്ങളും പ്രാർത്ഥനാ ഭാഗങ്ങളും തയ്യാറാക്കാൻ പരുമല തിരുമേനി കണ്ടെത്തിയതാവട്ടെ ഭാഷാ നിപുണരായ വള്ളത്തോൾ, കൊട്ടാരത്തിൽ ശങ്കുണ്ണി, കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള എന്നവരെയാണ്.

അന്തോക്യൻ ആരാധനാ ക്രമത്തിന്റെ പദാനുപദ തർജ്ജമയാണ് നടന്നത്. പക്ഷേ, അതിന്റെ ഈണത്തിനോ അർത്ഥത്തിനോ ഒരു കോട്ടവും തട്ടിയില്ല എന്നു മാത്രമല്ല കാവ്യഭംഗി നിറഞ്ഞു തുളുമ്പുന്നതുമായി ഗീതങ്ങൾ. തർജ്ജമയ്ക്കായി സുറിയാനി ഗീതങ്ങളുടെ അർത്ഥം പറഞ്ഞു കൊടുത്തു സഹായിച്ചത് മൽപ്പാനായിരുന്ന മാർ ദിവന്ന്യാസോസായിരുന്നു. പുസ്തകം പുറത്തു വരും മുമ്പേ പരുമല തിരുമേനി കാലം ചെയ്തു. 1910 ൽ കോനാട്ട് അബ്രഹാം മൽപ്പാനാണ് പാമ്പാക്കുട നമസ്കാരം പുറത്തിറക്കിയത്.

നമ്മുടെ ആരാധനാ ഗീതങ്ങളുടെ ശ്രേഷ്ഠത ഇതര സഭകൾ പോലും സമ്മതിക്കുന്ന കാര്യമാണ്. ഒരു പക്ഷെ ഒരു ക്രൈസ്തവൻ ഈ ഉദ്യമം ഏറ്റെടുത്തിരുന്നെങ്കിൽ അത് ഇത്രമാത്രം മഹത്തരമാകുമായിരുന്നില്ല എന്നു നിസംശയം പറയാം. പൗരസ്ത്യ സഭകളായ മലങ്കര റീത്ത്, ക്നാനായ സഭകളും ഇതേ ആരാധനാക്രമം പിന്തുടരുന്നുണ്ട്.

ഓർത്തഡോക്സ് സഭയുടെ ആരാധനാ ഗീതങ്ങൾ എഴുതിയതിൽ വള്ളത്തോളും കൊട്ടാരത്തിൽ ശങ്കുണ്ണിയും ഏറെ അഭിമാനം കൊണ്ടിരുന്നു. പിൽക്കാലത്തു 'മഗ്ദലനമറിയം' എന്ന മഹാകാവ്യമെഴുതാൻ വള്ളത്തോളിനു പ്രേരണയായത് ഓർത്തഡോക്സ് സഭയുടെ ആരാധനാ ഗീതങ്ങളാണെന്ന് വള്ളത്തോൾ പലകുറി അനുസ്മരിച്ചിട്ടുണ്ട്. ■


Usha& Sijo Kozhencherry


Saji & Seena Kozhencherry


Lissy Sabu Khadki, Pune

നോമ്പ്

# ജ്ഞാനേന്ദ്രിയങ്ങളുടെ ശക്തി വർദ്ധിക്കുന്നു

**1. ത്വക്ക്:** ചർമ്മത്തിന്റെ പ്രവർത്തനശേഷി വർദ്ധിപ്പിക്കുന്നു. കൂടുതൽ വിസർജ്യപദാർത്ഥങ്ങളെ വിയർപ്പിലൂടെ പുറത്തു കളയുന്നു. തൊലിയിലേക്ക് കൂടുതൽ രക്തഓട്ടമുണ്ടാവുന്നു. സ്വേദ ഗ്രന്ഥികൾക്ക് കാര്യക്ഷമമായി അവയുടെ പ്രവർത്തനം നടത്തുവാൻ സാധിക്കുന്നു. തൊലിയുടെ നിറത്തിൽ വ്യത്യാസം വരുന്നു. ത്വക്‌രോഗങ്ങൾ ഇല്ലാതാവുന്നു. ചർമ്മത്തിന്റെ കാന്തിയും അഴകും വർദ്ധിക്കുന്നു. ദുർഗന്ധം ഇല്ലാതാകുന്നു. മാർദ്ദവം ഏറുന്നു. മൊത്തത്തിൽ ത്വക്കിന്റെ ആരോഗ്യം മെച്ചപ്പെടുന്നു.

**2. കണ്ണ്:** കാഴ്ചശക്തി കൂടുന്നു. കണ്ണിന്റെ അധിക ചൂട്, കണ്ണിനുണ്ടാകുന്ന ചുവപ്പ് നിറം, കൂടെക്കൂടെ കണ്ണിൽ വെള്ളം വന്ന് നിറയുക, ചൊറിച്ചിലുണ്ടാവുക എന്നീ വിഷമതകൾ ഉപവാസത്തിലൂടെ അപ്രത്യക്ഷമാവുന്നു. കണ്ണിന് വിശ്രമം ലഭിക്കുന്നതിനാൽ മിക്കവാറും രോഗങ്ങൾക്ക് ഉപവാസം ഒരു മരുന്നായി പ്രയോഗിക്കാവുന്നതാണ്. കാഴ്ചശക്തിയിലുള്ള തകരാറു കൊണ്ട് കണ്ണടകൾ ഉപയോഗിക്കുന്നവർക്കു പോലും ഉപവാസം ഏറെ പ്രയോജനകരമായി കണ്ടിട്ടുണ്ട് cataract സാധ്യത ഇല്ലാതാക്കുന്നു എന്നതും ഉപവാസത്തിന്റെ ഒരു സിദ്ധിയായി കരുതപ്പെടുന്നു.

**3. മൂക്ക്:** ജലദോഷം, മൂക്കടപ്പ്, തുമ്മൽ എന്നിവയ്ക്ക് ഉടനടി പരിഹാരമുണ്ടാക്കുന്നു. നാസാരന്ധ്രങ്ങളെ വായുസഞ്ചാരത്തിന് സജ്ജമാക്കുന്നു. ശ്വാസോച്ഛ്വാസം അസാധാരണ രീതിയിലാവുന്നു. അധികമായി അടിഞ്ഞുകൂടിയിരുന്ന മാലിന്യങ്ങളെ പുറത്തുകൊണ്ടുവരുന്നു. ശ്വസനം സുഗമമാവുന്നു. മണമറിയുവാനുള്ള കഴിവ് വർദ്ധിക്കുന്നതായി കാണാം. ശ്വാസകോശസംബന്ധമായ രോഗങ്ങളെപ്പോലും ഇല്ലാതാക്കുന്നതിനും ശരീരത്തിന്റെ മൊത്തമായ ആരോഗ്യത്തിനും മൂക്കിന്റെ പ്രവർത്തനം സുഗമമായി നടക്കേണ്ടത് ആവശ്യമാണ്.

**4. നാക്ക്:** രുചി അറിയുവാനുള്ള നമ്മുടെ കഴിവ് ആഹാരവസ്തുക്കളുടെ കാര്യത്തിൽ തീർച്ചയായും ഒരു പ്രധാന സംഗതിയാണ്. സ്വാദ് ഇല്ലാത്ത ഭക്ഷണം കഴിക്കുക നമുക്ക് ബുദ്ധിമുട്ടാണ്. ഉപവാസത്തിന്റെ ആദ്യ ദിവസങ്ങളിൽ രുചി അറിയുവാനുള്ള നമ്മുടെ കഴിവിന് കാര്യമായ മാറ്റം വരുന്നില്ല. എന്നാൽ ഉപവാസം തുടരുന്നതിനനുസരിച്ച് സ്വാദുമുകുളങ്ങളുടെ രുചി അറിയുവാനുള്ള കഴിവ് കുറയുന്നു. വിശപ്പ് അനുഭവപ്പെടുന്നതുവരെ വായിൽ നമുക്ക് കയ്പോ അരുചിയോ ആയിരിക്കും അനുഭവപ്പെടുന്നത്. എന്നാൽ ഉപവാസം അവസാനിപ്പിച്ച് വീണ്ടും നാം പഴയ ആഹാരരീതിയിലേക്കു വരുമ്പോഴേക്കും നാക്കിന്റെ കഴിവ് ഇരട്ടിയായി വർദ്ധിച്ചിരിക്കുന്നതായി നമുക്ക് കാണുവാൻ കഴിയും. ഭക്ഷണത്തിനോട് താത്പര്യവും കഴിക്കണമെന്ന ആഗ്രഹവും അതോടൊപ്പം രുചിയായി തന്നെ ഭക്ഷിക്കുവാൻ സാധിക്കുന്നതും ഇതിന്റെ മാറ്റമായി കരുതേണ്ടതാണ്.

**5. ചെവി:** വളരെ അത്ഭുതകരമായി തോന്നാമെങ്കിലും ഉപവാസത്തിലൂടെ വളരെയധികം ആളുകളുടെ കേൾവിശക്തി വർദ്ധിച്ചതായി പഠനങ്ങൾ തെളിയിക്കുന്നു. എന്നാൽ ഒന്നോ രണ്ടോ ദിവസം കൊണ്ട് ഈ മാറ്റം പ്രതീക്ഷിക്കാവുന്നതല്ല. ദീർഘ ഉപവാസം നടത്തുന്നവർക്കാണ് ഇതിനുള്ള സാധ്യത കൂടുതലായി കാണുന്നത്.

ജ്ഞാനേന്ദ്രിയങ്ങളുടെ ഈ അത്ഭുതകരമായ മാറ്റങ്ങളിൽ പലതും ഉപവാസമനുഷ്ഠിച്ച വ്യക്തിക്കു മാത്രമെ അറിയുവാൻ സാധിക്കുകയുള്ളു. മറ്റുള്ളവർക്ക് പ്രകടമാവാൻ തക്ക വ്യത്യാസങ്ങൾ എല്ലാ സമയത്തും ഉണ്ടാവണമെന്നു നിർബ്ബന്ധമില്ല. ഇന്ദ്രിയങ്ങൾക്ക് പരമാവധി വിശ്രമം ലഭിക്കുന്നു എന്നതാണ് ഇവിടെ മാറ്റമുണ്ടാവുന്നതിന് പ്രധാന കാരണമായി വർത്തിക്കുന്ന ഘടകം. അങ്ങനെ ജ്ഞാനേന്ദ്രിയങ്ങളേയും കർമ്മേന്ദ്രിയങ്ങളേയും ഒരു പോലെ ഊർജസ്വലതയോടെ പ്രവർത്തനക്ഷമമാക്കുവാൻ ഉപവാസത്തിന് സാധിക്കുന്നു.


മലങ്കരയുടെ സ്വാതന്ത്ര്യത്തിനും സ്വയശീർഷകത്വത്തിനും
വേണ്ടി അക്ഷീണം അടരാടിയ പ. വട്ടശ്ശേരിൽ ഗീവർഗീസ്
മാർ ദീവന്നാസിയോസ് തിരുമേനിയുടെ
പാവനസ്മരണയ്ക്കുമുമ്പിൽ പ്രാർത്ഥനാപൂർവ്വം

**18th Death Anniversary**
**18-2-2012**



**P.V. Joseph**

**Vattasseril Poikudiyil Chengaroor**

*Inserted by:*
Mr. Annamma Joseph (Wife)
Sabu Joseph & Mrs. Kunjumol
Shibu Joseph & Mrs. Beena

*കൊച്ചുമക്കൾ:-*
Smera, Swapna, Silpa, Narma

അനുസ്മരണം

## കടന്നുപോയ കർമ്മയോഗികളായ രണ്ടു പുരോഹിതർ





# ബഹു. ടി. ജി. സഖറിയാ അച്ചനും ബഹു. ബേബി അച്ചനും

ഫാ. ഡോ. ജോർജ് കോശി

ബഹു. ടി. ജി. സഖറിയാ അച്ചനും ബഹു. കെ. വി. ഗീവറുഗീസ് അച്ചനും (ബേബി അച്ചൻ) ഒരുപിടി സമാനതകളുള്ള സ്വഭാവക്കാരായിരുന്നു. അതിലേറെ സ്വഭാവങ്ങളിൽ വൈരുദ്ധ്യമുള്ളവരും. ഇരുവരും അവിവാഹിത വൈദികർ. എങ്കിലും കേവലം വൈദികപദവികളിൽ ഒതുങ്ങി നിന്നവർ. റോമിലുള്ള എല്ലാവരും ഒന്നുകിൽ മെത്രാൻ അല്ലെങ്കിൽ മോൺസിഞ്ഞോർ എന്നൊരു ചൊല്ലുണ്ട്. റോമിൽ മാത്രമല്ല, പല സഭാകേന്ദ്രങ്ങളിലും തഥൈവ! നമ്മുടെ "പാരമ്പര്യ"ത്തിലും അതു അത്ര അന്യമാണെന്നു പറയാനാവില്ല. സഭാകേന്ദ്രത്തിലെ കണ്ണായ സ്ഥലങ്ങളിൽ നിർണ്ണായകമായ സ്ഥാനങ്ങൾ ആയുസ്സിന്റെ ഏതാണ്ടു ആകുന്ന കാലം മുതൽ കഴിച്ചുകൂട്ടിയവരാണ് ഇരുവരും. എങ്കിലും തലക്കെട്ടിലോ അരക്കെട്ടിലോ നിറങ്ങളും നിറവുകളുമില്ലാതിരുന്ന സാധാരണ വൈദികർ. പ്രമാണിത്തത്തിന്റെ ഉടയാടകളും ആടയാഭരണങ്ങളുമില്ലെങ്കിലും സഭയെ സേവിക്കാമെന്ന് ഇരുവരുടെയും ജീവിതം സാക്ഷിക്കുന്നു.

രണ്ടുപേരും ഇന്നത്തെ ചെങ്ങന്നൂർ മെത്രാസനത്തിൽപ്പെട്ടവർ; അന്ത്യമായി ഉറങ്ങുന്നതു മെത്രാസനത്തിന്റെ രണ്ടു അതിർത്തികളിലുള്ള പള്ളികളിൽ - കല്ലിശ്ശേരിയിലും കുടശ്ശനാട്ടും. പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ കൂടെ ഇരുവരുമുണ്ടായിരുന്നു; ഏറെനാളുകൾ Principal Secretary ആയി ബഹു. സഖറിയാ അച്ചനും സെക്രട്ടറിയായി അല്പ നാളുകൾ ബഹു. ബേബി അച്ചനും. വിദേശത്തു നീണ്ട വർഷക്കാലത്തെ പഠനം കൊണ്ടും വിദേശയാത്രകൾ കൊണ്ടും സഖറിയാ അച്ചൻ അറിവിന്റെയും അനുഭവങ്ങളുടെയും അതിർത്തികൾ വിശാലമാക്കിയെങ്കിൽ ബേബി അച്ചൻ വിദേശയാത്രകൾ ചെയ്തിട്ടുണ്ടെങ്കിലും ആ കാര്യങ്ങൾ എടുത്തുപറഞ്ഞാൽ അതിശയോക്തിയാകാം. ഇരുവരും വളരെപ്പേർക്കു പരിചിതർ. രണ്ടുപേരും സഹായിച്ചവർ അനേകർ; പലർക്കും പിടിയും പിടിപാടുമുള്ളവരോടു പറഞ്ഞു 'മനോരമ'യിലും മറ്റു സ്ഥാപനങ്ങളിലും ജോലി തരപ്പെടുത്തിക്കൊടുത്തിട്ടുണ്ട്. അതെല്ലാം അവരുടെയും അവർ സഹായിച്ചവരുടെയും അറിവിന്റെ പരിധിയിൽ ഒതുങ്ങിനിന്നിരുന്നുവെന്നുള്ളതാണ് സത്യം.

സഭയുടെ പ്രസിദ്ധീകരണമേഖല യിൽ ഇരുവരുടെയും സംഭാവനകൾ സ്മരണീയമാണ്. "മലങ്കരസഭാ" മാസി കയുടെ ജീവാത്മാവും പരമാത്മാവും മൂന്നു പതിറ്റാണ്ടിലേറെക്കാലം സഖ റിയാ അച്ചനായിരുന്നു. ഒരു പരിധി വരെ പേരിനു മാത്രമുണ്ടായിരുന്ന സഭ യുടെ മുഖപത്രമായ ആ പ്രസിദ്ധീക രണത്തിന്റെ പ്രസക്തിയും പ്രശ സ്തിയും പടിപടിയായി കൊടുമുടി കയറുന്ന കാലഘട്ടമായിരുന്നു അത്. ഉള്ളടക്കത്തിലും ഊന്നലിലും, അക്ഷ രങ്ങളിലും ആശയങ്ങളിലും, നിറങ്ങ ളിലും, നർമ്മങ്ങളിലും എല്ലാം മാറ്റമു ണ്ടായി. മാസികയുടെ അലകും പിടിയും മാറിയതിലൂടെ വരിക്കാരുടെ എണ്ണം പല പതിന്മടങ്ങു വർദ്ധിക്കു കയും ചെയ്തു. ആരേക്കാളുമധികം അതിനു കാരണക്കാരൻ "ഈ അക്ഷ രങ്ങളുടെ ആചാര്യ"നായിരുന്നു. "203" ലൂടെ ആരംഭമിട്ട അന്ത്യോഖ്യാ ബാവാ യുടെ സഭാവിഭജനശ്രമങ്ങളിലൂടെയും അവയെ അന്ധമായി പിന്താങ്ങി സഭയെ വെട്ടിമുറിക്കാൻ കൂട്ടുനിന്നവ രുടെ കുത്സിത പ്രവൃത്തികളിലൂടെയും കലുഷിതമായ അന്തരീക്ഷത്തിൽ ആരംഭമിട്ടതാണല്ലോ "മലങ്കരദീപം." ആ പത്രത്തിന്റെ സ്ഥാപനത്തിലും ആഴ്ചതോറുമുള്ള അതിന്റെ പ്രസിദ്ധീ കരണത്തിലും ആരംഭദിശയിൽ Publisher ആയിരുന്ന ബേബി അച്ചൻ വളരെ പ്രവർത്തിക്കുകയുണ്ടായി.

പത്രപ്രസിദ്ധീകരണത്തിൽ മാത്ര മല്ല ഇരുവരും ശ്രദ്ധ തിരിച്ചത്. പാമ്പാ ക്കുടയിൽ മാത്രം ഒതുങ്ങിയിരുന്ന ആരാധനക്രമങ്ങളുടെ അച്ചടിയും പ്രസിദ്ധീകരണവും വിതരണവും അറുപതുകളുടെ ഒടുവിൽ ബഹു. ബേബി അച്ചൻ Orthadox Church Book House എന്ന പേരിൽ ഒരു സ്ഥാപനമുണ്ടാക്കി നടത്തിയതു സഭ യിൽ ഒരു നൂതന കാൽവയ്പായിരു ന്നു. സ്വന്തം പണം വളരെ അധികം അച്ചൻ അതിനു ചെലവഴിക്കുകയു ണ്ടായി. MOC എന്ന മലങ്കരസഭാ പ്രസിദ്ധീകരണ വകുപ്പ് പ. മാത്യൂസ് പ്രഥമൻ ബാവായുടെ സഭാനേതൃത്വ കാലത്തു ആരംഭിക്കുന്നതിനു ഒരു പ്രധാന കാരണക്കാരനും അനേക നാളുകൾ അതിന്റെ ചുക്കാൻ പിടി ച്ചതും ബഹു. സഖറിയാ അച്ചനായി രുന്നു. ആ കാലയളവിൽത്തന്നെ മഹത്തും ബൃഹത്തുമായ ഒരു പ്രസ്ഥാനമായി അതു വളരുകയും ചെയ്തു (പ. മാത്യൂസ് പ്രഥമൻ ബാവാ

**"മലങ്കരസഭാ" മാസികയുടെ ജീവാത്മാവും പരമാത്മാവും മൂന്നു പതിറ്റാണ്ടിലേറെക്കാലം സഖറിയാ അച്ചനായിരുന്നു. ഒരു പരിധി വരെ പേരിനു മാത്രമുണ്ടായിരുന്ന സഭയുടെ മുഖപത്രമായ ആ പ്രസിദ്ധീകരണത്തിന്റെ പ്രസക്തിയും പ്രശസ്തിയും പടിപടിയായി കൊടുമുടി കയറുന്ന കാലഘട്ടമായിരുന്നു അത്.**

യിൽ നിന്നും 25000 രൂപ കടം വാങ്ങിയാണ് എം.ഒ.സി. പബ്ലി ക്കേഷൻസ് സഖറിയാ അച്ചൻ ആരംഭി ച്ചത്. ഇന്ന് കോട്ടയം പട്ടണത്തിനു നടു വിൽ നാലു നിലകളുള്ള സ്വന്തം കെട്ടി ടവുമായി ആ പ്രസ്ഥാനം വളർന്നതിന്റെ പുറകിൽ സഖറിയാ അച്ചന്റെ കഠിന പരിശ്രമം ഏറെയുണ്ട് - എഡിറ്റർ). ഈവക പ്രവർത്തനങ്ങൾകൊണ്ടും മറ്റും ഇരുവരും ഒട്ടൊക്കെ ശത്രുക്കളെ സൃഷ്ടി ച്ചിട്ടുണ്ട്. മിത്രങ്ങളായവർ ശത്രുക്കളായി ത്തീർന്നിട്ടുമുണ്ട്. എന്തായാലും പ്രസി ദ്ധീകരണ രംഗത്തുള്ള ഇരുവരുടെയും ചുവടുവയ്പുകളും ചുമതലകളും സംഭാ വനകളും സ്ഥാപിത താല്പര്യങ്ങളി ല്ലാതെ രചിക്കുന്ന സഭാചരിത്രത്തിൽ അവർക്ക് ഇടം നൽകും.

മലങ്കരസഭയുടെ പ്രധാന മേല ദ്ധ്യക്ഷ സ്ഥാനാരോഹണവുമായി ബന്ധപ്പെട്ട രണ്ടു സംഗതികൾ ഇരുവ രുടെയും ആ സ്ഥാനത്തോടുള്ള ആദ രവിന്റെ പ്രോജ്ജ്വല പ്രതീകങ്ങളായി നിലകൊള്ളുന്നു. ഒന്ന് 1964 എം. ഡി. സെമിനാരിയിൽ വച്ച് പ. ഔഗേൻ ബാവായുടെ സ്ഥാനാരോഹണവേള യിൽ നടന്ന സംഭവമാണ്. അന്ന് യാക്കോബ് തൃതീയൻ ബാവായുടെ ശിഷ്യനായിരുന്ന ബഹു. റ്റി. ജെ. ഏബ്രഹാം മൽപ്പാനച്ചനായിരുന്നു ഒന്നാം തുബ്ദേൻ വായിച്ചത്. വായന യിൽ ബസേലിയോസ് എന്ന നാമം അദ്ദേഹം വിട്ടുകളഞ്ഞു. ഉടൻ മദ്ബഹ ഹായിൽനിന്ന് ഉച്ചത്തിലും ഈണ ത്തിലും ബസേലിയോസ് എന്ന് ആരോ ചൊല്ലുന്നതു കേട്ടു. അത് അന്നത്തെ

ഏലിയാ ചാപ്പൽ വികാരി ബേബി അച്ചനായിരുന്നു. അന്ന് അച്ചനെ ഈയുള്ളവനു പരിചയമില്ലായിരുന്നു. പക്ഷേ, ഉച്ചത്തിലുള്ള ആ ശബ്ദം ഈ ലേഖകന്റെ കാതുകളിൽ മുട്ടിമുഴങ്ങുന്ന മണിനാദത്തിന്റെ ഒച്ചയിൽ ഇന്നും മുഴ ങ്ങുന്നുണ്ട്. പിന്നീട് എന്റെ ഗുരുവായി രുന്ന മല്പാനച്ചനോടു എന്തുകൊണ്ടു അത് സംഭവിച്ചു എന്ന് ആരാഞ്ഞിരു ന്നു. ആഹാദു റമ്പാച്ചൻ പഠിപ്പിച്ചതു അങ്ങനെയായിരുന്നുവെന്നാണു അതീ വ ശുദ്ധനായിരുന്ന അദ്ദേഹത്തിന്റെ ഉത്തരം. ആര് അവഗണിച്ചാലും ആ സ്ഥാനത്തോടുള്ള ആദരവും ആ പേരി ന്റെ പൊരുളും മറക്കുന്നവനല്ല, മറ ക്കാൻ അനുവദിക്കുന്നവനല്ല ബേബി അച്ചൻ എന്നു പാത്രിയർക്കീസ് ബാവായും കൂട്ടരും, മലങ്കരസഭ മുഴു വനും സാക്ഷിയായി അച്ചൻ ഘോഷി ച്ചു. പ. മാത്യൂസ് പ്രഥമൻ ബാവാ സ്ഥാനാരോഹണം ചെയ്തപ്പോൾ ശീമ ക്കാർ ശീശ്മയാക്കി മാറ്റിയ മാർത്തോമ്മാ നാമം സഭയുടെ പ്രധാന മേലദ്ധ്യക്ഷന്റെ പേരിന്റെ പ്രധാന ഭാഗ മായി അനുബന്ധിക്കുകയുണ്ടായി. ബഹു. സഖറിയാ അച്ചന്റെ നിർബന്ധ പൂർവ്വമായ പ്രേരണ അതിന്റെ പിന്നി ലുണ്ടായിരുന്നു (മലങ്കരസഭാ മാസിക യിൽ 1980-90 കളിൽ വർഷങ്ങളോളം ഒന്നാം മാർത്തോമ്മായെക്കുറിച്ച് ലേഖന പരമ്പര എഴുതിവന്നിരുന്ന ജേക്കബ് തോമസ് നടുവിലേക്കര എന്ന കോട്ടയം ഭദ്രാസനത്തിലെ മണ ലേൽപള്ളി ഇടവകാംഗമായ വ്യക്തിയാണ് - ആർപ്പൂക്കര സ്വദേശി - മാർത്തോമ്മാ. നാമം പൗരസ്ത്യ കാതോലിക്കായുടെ പേരിനൊപ്പം ചേർക്കണമെന്ന് പ. മാത്യൂസ് പ്രഥമൻ ബാവായെ നിരന്തരം നിർബന്ധിച്ചുകൊ ണ്ടിരുന്നത്. ജേക്കബ് തോമസ്, സഖ റിയാ അച്ചന്റെ അടുത്ത സ്നേഹിതനു മായിരുന്നു. ബാവായോട് ഇക്കാര്യം പറ യാൻ പോകുമ്പോൾ സഖറിയാ അച്ചനെയും കൂട്ടിക്കൊണ്ടുപോകും. അച്ചൻ ജേക്കബ് തോമസിന്റെ അഭിപ്രാ യത്തെ പിന്താങ്ങും. ഇരുവരുടെയും നിർബന്ധം പരിഗണിച്ചാണ്, പൗര സ്ത്യ കാതോലിക്കായുടെ പേരിനൊപ്പം പ. മാത്യൂസ് പ്രഥമൻ ബാവാ മാർത്തോമ്മാ നാമം കൂട്ടിച്ചേർത്തത്.)

അബ്രഹാമ്യ മടികളിൽ "ദേവലോ ക"ത്തു ഇപ്പോൾ വസിക്കുന്ന അഹ റോന്യ പിൻഗാമികൾക്കു വേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നു. ഒപ്പം അവരുടെ മദ്ധ്യസ്ഥതയ്ക്കും. ■

സ്ത്രൈണം

# കണ്ണുനീർ

"What soap is for the body, tears are for the soul"

*- Jewish Proverb*

**രോഹിണി വർഗീസ്**

**ആ**ധുനിക സമൂഹത്തിൽ കണ്ണുനീർ അഥവാ വിലാപം ഒരു മോശപ്പെട്ട വികാരപ്രകടനമായി കരുതപ്പെടുന്നു. ആൺകുട്ടികൾ കരയാൻ പാടില്ലെന്നും സമൂഹം പഠിപ്പിക്കുന്നു. കണ്ണുനീർത്തുള്ളിയെ സ്ത്രീയോടുപമിച്ചത് കാവ്യഭാവനയാണ്. പക്ഷെ കണ്ണുനീരാണ് മനുഷ്യന്റെ സ്ഥായിയായ ഭാവം - ജനനം മുതൽ മരണം വരെ. സങ്കടം തികച്ചും മാനുഷികമായ ഭാവമാണ്. കഷ്ടതകളിൽ, പ്രതികൂലസാഹചര്യങ്ങളിൽ ഒക്കെയാണ് ഏറ്റവും മികച്ച സാഹിത്യസൃഷ്ടികൾ പലതും പുറത്തു വരുന്നത്. (യഹൂദരുടെ പ്രവാസകാല സാഹിത്യശാഖകൾ).

"Heaven knows we need never be ashamed of our tears, for they are rain upon the blinding dust of earth, overlying our hard hearts" - (Charles Dickens in "Great Expectations")

സങ്കടങ്ങൾ ലഘൂകരിക്കുവാൻ കണ്ണുനീർ സഹായിക്കുന്നു എന്ന അഭിപ്രായമാണ് ഷെയ്ക്സ്പിയറിനും. ഏതു വികാരവും അമിതമായിത്തീരുമ്പോൾ കണ്ണീരുണ്ടാകുന്നതു സ്വാഭാവികമാണ് - സങ്കടം, അനുതാപം, ആനന്ദം, സഹാനുഭൂതി.

ടെന്നിസന്റെ "Home they brought their warrior dead" എന്ന മനോഹര കവിതയിൽ യുദ്ധത്തിൽ മരണപ്പെട്ട ഭർത്താവിന്റെ മൃതദേഹത്തിനു മുമ്പിൽ വികാരരഹിതയായി ചലനമറ്റിരിക്കുന്ന ഒരു യുവതിയെ കാണാം. അവളെ ഒന്നു പൊട്ടിക്കരയിക്കുവാൻ അവളുടെ കുഞ്ഞിനെ മടിയിലേക്കു വച്ചു കൊടുക്കുന്ന സ്നേഹിതരെ അഭിനന്ദിക്കണം. ഒരു പ്രെഷർകുക്കറിന്റെ വാൽവുപോലെ, മനുഷ്യന്റെയുള്ളിൽ തിങ്ങിവിങ്ങുന്ന ഘനശ്യാമത്തെ കണ്ണീർമഴപ്പെയ്ത്തിലൂടെ അലിയിച്ചു കളയുന്ന വിദ്യ സ്രഷ്ടാവ് നമ്മുടെ ഉള്ളിൽ എന്നേ ഒരുക്കിവച്ചിരിക്കുന്നു.!



വി. ഗ്രന്ഥത്തിൽ ആകമാനം 697 പ്രാവശ്യം കരച്ചിൽ എന്ന പദം ഉണ്ടെന്നു കാണുന്നു. പ്രിയപ്പെട്ട സാറാ കടന്നുപോകുമ്പോൾ അബ്രഹാം വിലപിച്ചു കരയുന്നു. ഹാഗാറിന്റെ വ്യസനക്കണ്ണീർ അങ്ങു സ്വർഗ്ഗത്തിൽ ദൈവത്തിന്റെ തുരുത്തിയിൽ വീണ് മരുഭൂമിയിലെ മണലിൽ നീരുറവയായി, ബാലന് ജീവജലമായിത്തീർന്നു. മക്കളില്ലാത്ത ഹന്നാ യഹോവയുടെ സന്നിധിയിൽ കണ്ണീരൊഴുക്കി. അപ്പന്റെ അനുഗ്രഹത്തിനായി നെഞ്ചുപൊട്ടിക്കരഞ്ഞവനാണ് ഏശാവ്. ഏറ്റവും കൂടുതൽ ദൈവസന്നിധിയിൽ നിലവിളിച്ചത് രാജാവും കവിയുമായ ദാവീദു തന്നെയാവണം. അബ്ശാലോമിന്റെ മരണത്തിൽ അദ്ദേഹം "തലമൂടിയും ചെരിപ്പിടാതെയും നടന്നു കരഞ്ഞുകൊണ്ട് ഒലിവുമലയുടെ കയറ്റം കയറി" (2 ശമു 15:30). സ്ത്രീയെ മോഹിച്ചുണ്ടായ വീഴ്ച്ചയിൽ അത് അനുതാപക്കണ്ണീരായി, 51-ാം സങ്കീർത്തനസൃഷ്ടിയിൽ പരിണമിച്ചു. ഗുരുവിനെ തള്ളിപ്പറഞ്ഞ പത്രോസ്ശ്ലീഹാ തലതല്ലിക്കരഞ്ഞില്ലായിരുന്നെങ്കിൽ അപ്പോസ്തോല പ്രവർത്തികൾ എന്നൊരു പുസ്തകം ഉണ്ടാകുമായിരുന്നോ?

ഗുരുക്കന്മാർ പൊതുവെ അമിത വൈകാരികതകളെ ഗൗരവമായി എടു

ക്കാറില്ല. എന്നാൽ മനുഷ്യന്റെ എല്ലാ വികാരങ്ങളും ഉൾക്കൊണ്ട യേശുക്രിസ്തു അവരുടെ കണ്ണുനീരിന്റെ കാരണം ആരാഞ്ഞു, ആശ്വസിപ്പിച്ചു, സ്വയം കണ്ണുനീർ തൂവുകയും ചെയ്തു. തന്റെ പിറവിക്കുമുമ്പുതന്നെ 'റാമയിൽ നിന്നുള്ള വിലാപം' നമുക്കു കേൾക്കാം. ആത്മസുഹൃത്തിന്റെ കല്ലറയിൽ അദ്ദേഹത്തിന് വികാരം അടക്കാനാവുന്നില്ല, 'മനം നൊന്തു കരഞ്ഞു' എന്നാണ് യോഹന്നാൻ രേഖപ്പെടുത്തുന്നത് (Klaioo-Gk-ഉറക്കെ കരഞ്ഞു). യെരുശലേം നഗരത്തിന്റെ ഭാവിയെ ഓർത്തും അദ്ദേഹം കരയുന്നുണ്ട് (ലൂക്കോ 19:41-44).

ദുഃഖത്തിന്റെ കൂട്ടുപിടിച്ച വേദനിക്കുന്ന മനുഷ്യൻ എന്നാണ് യെശയ്യാ മിശിഹായെക്കുറിച്ചു പ്രവചിച്ചത്. ക്രൈസ്തവ പാരമ്പര്യമനുസരിച്ച് യെശയ്യാ രണ്ടാമനിലെ ദാസഗീതങ്ങളിൽ നിഴലിക്കുന്ന കഷ്ടപ്പെടുന്ന ദാസൻ ക്രിസ്തു തന്നെയാണ്.

വിലാപത്തിന്റെ പ്രവാചകനായിരുന്നു യിരമ്യാവ്. യഹൂദജനത്തെക്കുറിച്ചും, യെരുശലേം നഗരത്തെക്കുറിച്ചും, ബാബേൽ പ്രവാസത്തെക്കുറിച്ചുമായിരുന്നു ആ വിലാപങ്ങൾ. തന്റെ ധർമ്മസങ്കടങ്ങൾ യഹൂദരുടെ വിലാപഗാനങ്ങളിൽ ചേർത്തതായി 2 ദിന 35:25ൽ രേഖപ്പെടുത്തിയിരിക്കുന്നു. വിലാപമതിലിന്നരികിൽ വെള്ളിയാഴ്ച്ച വൈകുന്നേരം ഒരുമിച്ചു കൂടി വിലപിക്കുന്നത് ഇന്നും യഹൂദർ പതിവായി അനുഷ്ഠിക്കുന്നു. പട്ടണത്തിന്റെ വാർഷികദിനമായ ആബീബ്മാസം 9-ാം തീയതി വിലാപങ്ങൾ വേദപാഠമായി വായിക്കാറുണ്ട്. വിലപിക്കുന്നവർക്ക് യഹോവ ആശ്വാസം നൽകുമെന്നും അവർ ഉറച്ചു വിശ്വസിക്കുന്നു. "എന്റെ ജനത്തെ ആശ്വസിപ്പിപ്പിൻ" (യെശ 40:1). "Comfort the afflicted; afflict the comfortable" എന്ന മുദ്രാവാക്യം പ്രമുഖ പത്രപ്രവർത്തകനായ പുലിറ്റ്സർ യെശയ്യായോടു കടം കൊണ്ടതാവാം.

ഏകാന്തതയിൽ ഏറെ കണ്ണീർ ചൊരിഞ്ഞവളാണ്. വി. കന്യകമറിയം. "ഈറൻ നിലാവ്" എന്നാണ് കവി ചുള്ളിക്കാട് അമ്മയെ വിശേഷിപ്പിക്കുന്നത്. മോനിക്ക എന്ന അമ്മയുടെ കണ്ണുനീർചാലുകളാണ് വി. അഗസ്തീനോസ് എന്ന പിതാവിനെ സൃഷ്ടിച്ചത്. കണ്ണീരുപ്പുള്ള പ്രാർത്ഥനപ്പായകൾ കേരളത്തിലെ പഴയകാല നസ്രാണിത്തറവാടുകളുടെ സമ്പത്തായിരുന്നു.

കണ്ണുനീർ വിശ്വാസികളുടെ പ്രാർത്ഥനാ ജീവിതവുമായി ബന്ധപ്പെട്ടിരിക്കുന്നു എന്നു വിശ്വസിച്ച പിതാവാണ് നിനുവയിലെ മാർ ഇസഹാക്ക്. ആത്മീയതയുടെ പരിവേഷമുള്ള കണ്ണുനീർ മനുഷ്യനെ പുനരുത്ഥാനത്തിന്റെ പുതു ജീവനിലേക്കു നയിക്കുന്നു. പാപത്തെക്കുറിച്ചുള്ള ദുഃഖവും, ദൈവത്തിന്റെ അനന്തമായ സ്നേഹത്തിനുള്ള നന്ദിപ്രകടനവും, രണ്ടും കണ്ണീരുളവാക്കുന്നു. നാസിയാൻസിലെ വി. ഗ്രിഗോറിയോസ് "കണ്ണുനീരിനെ ക്ലേശകരമായ സ്നാനം" എന്നാണ് വിശേഷിപ്പിച്ചത്.

മരണവീടുകളിൽ അലമുറയിട്ട് വിലപിക്കുവാൻ വരുന്ന വാടകവിലാപകൂട്ടം യഹൂദരുടെ ഇടയിൽ സാധാരണ കാഴ്ചയായിരുന്നു. ഇന്നും വടക്കെഇന്ത്യ ഉൾപ്പെടെ പല നാടുകളിലും ഈ പതിവു തുടരുന്ന സമൂഹങ്ങളുണ്ട് (ദേശീയ അവാർഡു നേടിയ 'രുഡാലി' എന്ന ഹിന്ദിച്ചിത്രം). നാഗരികത കഠിനമാക്കിയ, നിസ്സംഗതയുടെ മരവിപ്പു ബാധിച്ച കേരള സമൂഹത്തിലെ മരണവീടുകളിലും അത്തരം വിലാപസംഘങ്ങളായ 'രുഡാലി'കളെ കൊണ്ടുവരേണ്ട ഗതികേട് താമസംവിനാ ഉണ്ടായേക്കാം!

അപകടങ്ങളിൽപെട്ട മനുഷ്യശരീരങ്ങൾ കണ്ടു മുഖം തിരിഞ്ഞുപോകുന്ന ലേവ്യന്റെയും പുരോഹിതന്റെയും പിൻതലമുറക്കാരാണു നാം. ശമരിയാക്കാരനുമായി നമുക്കു പുലബന്ധംപോലും ഇല്ലാതായിരിക്കുന്നു. ഗോവിന്ദച്ചാമി നശിപ്പിച്ച സൗമ്യ, മുല്ലപ്പെരിയാർ ഡാമിന്റെ അപകടഭീതിയിൽ കഴിയുന്നവർ, ആഫ്രിക്കയിൽ കഴുകൻ കാവലിരിക്കുന്ന പട്ടിണിക്കോലങ്ങൾ, എല്ലാവരും ഉണ്ടെങ്കിലും ആരും ഇല്ലാതെ വൃദ്ധസദനങ്ങളിൽ മൗനം പ്രാപിച്ചു കഴിയുന്നവർ, തലമുറകളായി പീഢനം സഹിക്കുന്ന സ്ത്രീജനങ്ങൾ, ഉപദ്രവിക്കപ്പെടുന്ന പിഞ്ചു ബാല്യങ്ങൾ, വഴിതെറ്റി ഉഴലുന്ന യൗവ്വനങ്ങൾ.... നമ്മുടെ കണ്ണീർഗ്രന്ഥികളെ ഉത്തേജിപ്പിക്കുവാൻ ഇവരിൽ ആരുടെ നിലവിളിക്കു സാധിക്കും?

ഈ വരുന്ന നോമ്പുകാലത്ത് നമ്മുടെ കണ്ണീർഗ്രന്ഥികളെ നനച്ചെടുക്കാം. ഉച്ചത്തിൽ മാറത്തടിച്ച് നിലവിളിക്കാം. നിനുവക്കാരെപ്പോലെ, ദാവീദു രാജാവിനെപ്പോലെ, ആൺ പെൺ ഭേദമില്ലാതെ, തെല്ലും സങ്കോചമില്ലാതെ... ■

ഫാ. ജേക്കബ് മാത്യു, കാരിച്ചാൽ, വൈദിക സെമിനാരി




BREAKING THE WORD

*2012 ഫെബ്രു. 12, ആനീദെ*

## ഭാഗ്യാവസ്ഥക്ക് ത്രൈശീലം

*(ലൂക്കോ. 1232–48)*

ഭാഗ്യാന്വേഷണം എക്കാലത്തും മനുഷ്യതാല്പര്യത്തിലുണ്ടായിരുന്നു എങ്കിലും അത് ഏറെ ലോകമയത്വത്തോട് ബന്ധിപ്പിച്ചു കാണുന്നത് ഇക്കാലത്താണെന്നു തോന്നുന്നു. ശാശ്വതഭാഗ്യാവസ്ഥക്കാവശ്യമായ ത്രൈശീലങ്ങൾ ഏവൻഗേല്യോനെ അടിസ്ഥാനപ്പെടുത്തി ചിന്തിക്കാം. യേശു തന്റെ പരസ്യശുശ്രൂഷയിൽ ശിഷ്യരായി വിളിച്ചു ചേർത്ത വിശ്വസ്ത വൃന്ദത്തോടായി ('ചെറിയ ആട്ടിൻ കൂട്ടം') അവരെ "അവസാനത്തോളം സ്നേഹിച്ച്" (യോഹ. 13:1-2) പ്രത്യേക മമതയിൽ നല്കുന്ന തർജ്ജനമാണ് വേദഭാഗം.

പുതിയ നിയമത്തിൽ പരാമർശിക്കുന്നതിൽ എറെ സംഭവങ്ങളും നടക്കുന്ന ഗലീല-യഹൂദ്യ പ്രദേശങ്ങളിൽ കൃഷിയും കച്ചവടവും ഉയർന്ന തോതിൽ നടക്കുന്ന കാലഘട്ടമാണത്. അതുകൊണ്ടുതന്നെ വേദഭാഗത്ത് പരാമർശിക്കപ്പെടുന്ന മടിശ്ശീലയും, നിക്ഷേപവും, പ്രത്യേക ഭക്ഷണക്രമീകരങ്ങളും, യജമാനനും, ശുശ്രൂഷയും എല്ലാം പരിചിത സാഹചര്യത്തെക്കുറിച്ചുള്ള പരാമർശത്തിൽ വരുന്നവതന്നെ. അവിടെയാണ് ഭാഗ്യാവസ്ഥയുടെ ത്രൈശീലങ്ങളിൽ ഒന്നാമത്തേതിനെക്കുറിച്ച് യേശു അറിയിക്കുന്നത്;

**സ്വർഗ്ഗത്തിലെ നിക്ഷേപത്തിനായി യത്നിക്കുക.**

ദൈനംദിന അധ്വാനത്തിന്റെ ഫലം, സാധനമായോ പണമായോ മാറ്റി വയ്ക്കുന്നത് നിധിയോ നിക്ഷേപമോ ആകാം എങ്കിലും അവയെല്ലാം കള്ളന്മാരാൽ അപഹരിക്കപ്പെടുകയോ, പുഴുക്കളാൽ നശിപ്പിക്കപ്പെടുകയോ ചെയ്യാം. മടിശ്ശീലകളെല്ലാം പഴകിപ്പോകാവുന്നതും നിക്ഷേപം കുറെശ്ശെയായി ശോഷിക്കാവുന്നതുമാണ്. അതിനാൽ തന്നെ അവയ്ക്ക് ശാശ്വതാവസ്ഥയുണ്ടാകുവാൻ പരസഹായത്തിനായി ഉപയോഗപ്പെടുത്തണം (വാ. 33). 'വിചാരപ്പെടരുത്' (വാ.22) എന്ന ക്രിസ്തു തർജ്ജനത്തിന്റെ തുടർച്ചയായിട്ടാണീ തർജ്ജനം.

'ഹൃദയം' വെള്ളപോലെ തുളുമ്പാവുന്നതും പാത്രത്തിന്റെയോ കാറ്റിന്റെയോ ഇളക്കത്താൽ ചാഞ്ചല്യമുണ്ടാകുന്നതുമാണ്. എന്നാൽ അതേ സമയം അത് സ്ഥായിഭാവം ഉള്ളതുമാണ്. സ്ഥിരത (consistency) 'ഹൃദയ' താല്പര്യത്തിൽ ഒന്നാമതു തന്നെ. എല്ലാ ബന്ധങ്ങളും അതിന്റെ അടിസ്ഥാനത്തിലുള്ളതും അതാഗ്രഹിക്കുന്നതുമാണ്. നിലനില്ക്കുന്നതിനായി ആഗ്രഹിക്കേണ്ടത് ഹൃദയത്തിന്റെ കൂടി ആവശ്യമാണ്. 'സകലവിധ ദോഷവും' നഷ്ടവും വരുത്തുന്ന ദ്രവ്യാഗ്രഹത്തെക്കാൾ (1 തിമോ 6:9, യിരെ 17:11) നിലനില്ക്കുന്നതും ശാശ്വതവും ദൈവമുമ്പാകെ പ്രീതിനേടിത്തരുന്നതുമായ നിക്ഷേപമാകണം പഥ്യം. താദൃശചിന്തയാൽ അതുവരെ ലാഭമായി കരുതിയവ എല്ലാം നഷ്ടമെന്നെണ്ണുവാൻ ആഹ്വാനം. യഹോവയെ പൂർണ്ണ മനസ്സോടെയും പൂർണ്ണ ഹൃദയത്തോടെയും സേവിക്കുന്നതിന് ഉതകുന്നതാകണം നിക്ഷേപ ലാക്കുകൾ (ആവ. 13:4)

**ii) ഭാഗ്യാവസ്ഥയുടെ ത്രൈശീലങ്ങളിൽ രണ്ടാമത്തേത് ശുശ്രൂഷിക്കുവാൻ ഉണർന്നു കാത്തിരിക്കണം** എന്നതാണ്. ഹൃദയം സമർപ്പിച്ചവന്റെ ശുശ്രൂഷയുടെ ദ്വിമാനങ്ങളാണ് ലൂക്കോ. 12:35-40 ഭാഗത്തുള്ളത്: ശുശ്രൂഷിക്കുവാൻ ഉണർന്നു കാത്തിരിക്കുക, കവർച്ചയാകാതിരിപ്പാൻ ജാഗ്രത കാണിക്കുക, രണ്ടിലും ഒരുക്കവും ജാഗ്രതയുമാണ് കാര്യമെങ്കിലും രണ്ട് ഊന്നലാണവയിലുള്ളത്. ശുശ്രൂഷിക്കുവാൻ വേണ്ട ഉണർവ്വും കാത്തിരിപ്പാനുള്ള ഒരുക്കവും വിശകലന സാധ്യത നല്കുന്നു. ഗലാ. 1:10, എഫേ. 6:5-8 എന്നീ ഭാഗങ്ങളിൽ ഏകാഗ്രതയോടും മനസ്സോടും, പ്രതിഫലമുണ്ട് എന്ന ശുഭചിന്തയോടും കൂടിയാകണം ശുശ്രൂഷ നിർവഹിക്കേണ്ടത് എന്നും, മറിച്ച് മനുഷ്യപ്രീതിക്കോ, ദൃഷ്ടിസേവയ്ക്കോ ആകരുത് എന്നും കാണുന്നു. ഹൃദയം കലങ്ങാതെയും മനസ്സിടിയാതെയും നിലനില്ക്കുവാൻ യേശു ആഹ്വാനം ചെയ്യുന്നു. (യോഹ. 14:1-13) അരകൾ കെട്ടി, 'ദീപം തളിയിച്ച്' യജമാനാഗമനം കാത്തിരിക്കുക എത്ര ശുഭകരമാണ്, പ്രത്യാശ പ്രതിഫലിപ്പിക്കുന്നത്. ത്രൈശീലങ്ങളിൽ ഒന്നാമത്തേതിനു തുടർച്ചയായി ചിന്തിക്കുമ്പോൾ, ലൗകിക ചിന്തയുടെ തിരകയറ്റത്താൽ ശുശ്രൂഷയ്ക്കും നിലനില്പിനും ജാഗ്രതയുണ്ടാകില്ല എന്ന് സൂചന.

**iii) കവർച്ചയാകാതിരിപ്പാൻ ജാഗ്രത ആവശ്യമുണ്ട്** എന്നതാണ് ത്രൈശീലങ്ങളിൽ മൂന്നാമത്തേത്. ക്രിസ്തുവിന്റെ രണ്ടാം വരവിനോടുള്ള താരതമ്യം (മത്താ. 24:36) ഈ വേദഭാഗത്തിന് വിശകലന സാധ്യത നൽകുന്നു. എപ്പോഴും വേണ്ട ജാഗ്രത ജീവിതത്തിൽ ആവശ്യമുണ്ട്. കള്ളനോ കവർച്ചക്കാരനോ വിലപിടിപ്പുള്ളവ (മൂല്യങ്ങൾ, ജീവിത വിശുദ്ധി) നഷ്ടമാകാതിരിപ്പാൻ ജാഗ്രത സഹായിക്കും. കള്ളൻ, ഒരുവൻ അറിയാതെ അയാളുടെ വിലപിടിപ്പുള്ളവ കൈക്കലാക്കുമ്പോൾ, കവർച്ചക്കാരൻ അപഹരിച്ചെടുക്കുന്നത് ഉണർത്തി ആയുധമുനയിൽ നിർത്തിയാണ്. രണ്ടായാലും ജാഗ്രത എത്രയും ആവശ്യം. ആധുനിക സാഹചര്യങ്ങളിൽ ഏറെ മരണവും മധ്യവയസ്സിലും അതിനു മുമ്പും ആണെന്നതുപോലെ ജീവി

തമൂല്യങ്ങളും യൗവ്വനകാലത്തു തന്നെ നഷ്ടമാകുന്നു;

ജാഗ്രത ആവശ്യം ജീവിതത്തിന്റെ ഏതുയാമത്തിലും; ബാല്യം യൗവ്വനം വാർധക്യം എന്നിങ്ങനെ ഏതുപ്രായത്തിലും യജമാനന്റെ വരവ് പ്രതീക്ഷിക്കാം. കള്ളന്റെ ആഗമനവും മുന്നറിയിപ്പില്ലാതെയാകാം. ശാരീരികമായ ഉറക്കത്തെ നിഷേധിക്കുകയല്ല ജീവിതത്തിന്റെ ഉണർച്ചയിലേക്കുള്ള ആഹ്വാനമാണിവിടെയുള്ള ഊന്നൽ. "യജമാനൻ വരുമന്നേര..."

*ഫെബ്രു. 19, കൊത്ത്നെ*

## വിലമതിക്കാനാവാത്ത സാന്നിധ്യം

*(യോഹ. 2:1–11*

ഗലീലയിലെ നസറേത്തിന് തൊട്ടടുത്തുള്ള സ്ഥലമായ കാനാവിലെ വിവാഹവിരുന്നിൽ യേശുവിന്റെ നിസ്തുല സാന്നിധ്യവും, ആയതിന്റെ അനുകൂല ഫലം വീട്ടുകാർക്ക് ആദ്യവും തുടർന്ന് എല്ലാവർക്കും ലഭ്യമാക്കിയ മറിയമിന്റെ മദ്ധ്യസ്ഥതാ സ്ഥാനവും ആണ് വി. യോഹ. 2:1–11 ഭാഗത്തെ ചിന്ത. വി. യോഹന്നാൻ വിവരിക്കുന്ന എട്ട് അത്ഭുതങ്ങ (കൃത്യങ്ങൾ) ളിൽ ആദ്യ അടയാളമായ കാനാവിലെ സംഭവം നടന്നത് 'മൂന്നാംനാൾ' എന്തു കാണുന്നു; യേശു നഥനയേലുമായി സംഭാഷിച്ചതിന്റെ മൂന്നാം നാൾ ആകാം. ക്രിസ്തുവിന്റെ രക്ഷാപദ്ധതിയുടെ ഇഴകൾ കാട്ടിത്തരുന്ന യേശുവും അമ്മ മറിയമും പുലർത്തുന്ന മനോഭാവവും ദൗത്യബോധവും, അതാകട്ടെ ഇന്നത്തെ പ്രധാന വിചിന്തന തന്തു.

**i) ക്ഷണിക്കപ്പെട്ട യേശുവും അവിടെ ഉള്ള മറിയമും (2:1–2)** 'യേശുവിന്റെ അമ്മ അവിടെ (കാനാവിൽ) ഉണ്ടായിരുന്നു' എന്ന പരാമർശം ചില സൂചനകൾ നല്കുന്നു a) അത് ചാർച്ചയിൽ ഉള്ള ഒരു ഭവനമായിരുന്നു. കോപ്റ്റിക് ഗ്രന്ഥങ്ങളിൽ അങ്ങനെ പരാമർശം ഉണ്ട് b) യേശുവിന്റെ അമ്മയ്ക്ക് ആ ഭവനത്തിൽ ചില പ്രത്യേക ചുമതലകൾ നിർവ്വഹിക്കുവാനുണ്ടായിരുന്നു c) വിവരണത്തിലെ ഊന്നലിനുതകും വിധം ഈ ചെറിയ വാക്യം ചേർത്തിരിക്കുന്നതാകാം. എന്നാൽ യേശുവും ശിഷ്യന്മാരും അവിടെ ക്ഷണിക്കപ്പെട്ടവരായി ഉണ്ടായിരുന്നു. മാതാവിന്റെ സാന്നിധ്യം ചാർച്ചയാലോ മറ്റു കാരണത്താലോ ആയാലും യേശുവിന് ശിഷ്യരോടൊപ്പം ചില പ്രത്യേക രക്ഷിക നിർവ്വഹണങ്ങൾ ഉണ്ട്. ആ നിർവ്വഹണം ശിഷ്യസമേതനായ യേശുവിന്റെ സാന്നിധ്യത്തിനൊപ്പം ചർച്ച ചെയ്യേണ്ടതാണ്. അവിടുന്ന് എല്ലാ ആകസ്മിക വിഷയ ഘട്ടങ്ങളിലും തന്റെ സാന്നിധ്യം നല്കുന്നവനാണ് (നോമ്പിലെ വേദവായനകൾ ഉദാഹരണം). എന്നാൽ ക്ഷണിക്കപ്പെടേണ്ടവൻ (ഭക്തന്റെ ചുമതലയുടെ ഭാഗം തന്നെ). ജീവശ്വാസം നൽകുന്നു അവിടുന്ന് (ഉല്പ. 1:14) നിത്യജീവനും നല്കുന്നു (റോമ 6:23) എന്നറിഞ്ഞ് സ്വീകരിക്കുക: ശൗലിനെ തിരവാൻ തർസോസിലേക്കു പോയി അന്ത്യോക്യയിലേക്ക് താല്പര്യത്തോടുകൂടി (ക്ഷണിച്ച്) കൂട്ടിക്കൊണ്ടു വരുന്ന പ്രവൃത്തികളിലെ ഭാഗം വായനക്കു ക്രമീകരിച്ചിട്ടുണ്ട് എന്നതും ശ്രദ്ധേയം.

**ii) വൈമുഖ്യമുള്ള യേശുവും നാഴികബോധ്യമുള്ള മറിയമും**

തന്റെ നാഴിക വന്നിട്ടില്ല എന്നാണ് യേശു പറയുന്നത്. മറിയമിന്റെ ഭാഷ്യം അവശ്യബോധ്യത്തിന്റെ immediacy (ധൃതി) യിലാണ്. Life of Christ എന്ന Fulton J Sheen ന്റെ പുസ്തകം യേശുവിന്റെ ജീവിതത്തിലൂടെ, പരസ്യശുശ്രൂഷയിലൂടെയുള്ള വാങ്മയാനുഭവം നൽകുന്നു. അദ്ദേഹം എഴുതി. "തന്റെ പരസ്യശുശ്രൂഷ അനിവാര്യമായ മരണത്തിലേക്കു നീങ്ങുന്നതിനാൽ അതിനാരാംഭം കുറിക്കുവൻ യേശുവിന്റെ മനുഷ്യത്വത്തിന് വിമുഖതയുണ്ടായിരുന്നു" എന്ന്. ഇതിലെ മനുഷ്യത്വ ദൈവത്വവേർതിരിവും യേശുവിലെ വൈമുഖ്യവും വിവാദപരം ആണ്. പ. സഭയുടെ പഠിപ്പിക്കലിൽ അതിന് വലിയ സാംഗത്യവുമില്ല, എങ്കിലും രക്ഷാകര പീഡയിലേക്ക് ചില വെള്ളിവെളിച്ചങ്ങൾ അത് ചിതറിയിടുന്നു. യേശുവിന്റെ പരസ്യശുശ്രൂഷയും ഈ ലോകത്തിലേക്കുള്ള അവിടുത്തെ വരവ് തന്നെയും ദൈവിക രക്ഷാ പദ്ധതിയുടെ നിർവഹണത്തിന്റെ ഭാഗമാണ്. തന്റെ പിതാവിന്റെ ഇഷ്ടനിർവഹണം തന്നെ അവിടുത്തെ ആഹാരം (യോഹ. 4:34). 'നാഴിക' സംബന്ധിച്ച് അനേക പരാമർശനങ്ങൾ വി. യോഹന്നാൻ തന്നെ നല്കിയിട്ടുണ്ട് (7:30, 8:20, 12: 23–27, 13:1, 17:1). രക്ഷാപദ്ധതിയിൽ ഭാഗഭാക്കാകുന്നതിന്റെ പ്രാധാന്യം യേശുക്രിസ്തുവിന്റെ മനുഷ്യത്വത്തിന്റെ യഥാർത്ഥ അവസ്ഥ, മനുഷ്യനൊമ്പരത്തോടുള്ള താദാത്മ്യം, മറിയമിന്റെ സാന്നിധ്യത്തിന്റെ അതുല്യത എന്നിവ യേശുവും മറിയമും തമ്മിലുള്ള വൈജാത്യങ്ങൾ സൂചിപ്പിക്കുന്ന വേദവായനാ ഭാഗത്തുണ്ട്.

**iii) പിൻവാങ്ങുന്ന സ്ത്രീയും ആരംഭം കുറിക്കുന്ന യേശുവും**

വിരുന്നുഭവനത്തിൽ അവശ്യം വിളമ്പുവാൻ വേണ്ട വീഞ്ഞു പോരാതെ വരുന്നതറിഞ്ഞ് യേശുവിനോടും വീട്ടുകാരോടും ശുശ്രൂഷക്കാരോടും ഇടപെടുന്ന മറിയം, "അവനെന്തെങ്കിലും കല്പിച്ചാൽ അതു ചെയ്‌വിൻ" എന്ന് അറിയിച്ച് രംഗം വിടുകയാണ്. വിവരണത്തിൽ മറിയം കടന്നു വരുന്നില്ല. മറിയം തന്റെ പങ്കു നിർവഹിച്ച് പിൻമാറിയിരിക്കുന്നു. ഇനി ദൈവപുത്രന്റെ കല്പനയും അതിന്റെ കൃത്യമായ അനുസരണവുമാണ് ശേഷിക്കുന്നത്. യഹൂദ ഭവനങ്ങളിൽ സൂക്ഷിക്കാറുള്ള കല്പാത്രങ്ങളിൽ വെള്ളം നിറയ്ക്കുവാൻ യേശു കല്പിച്ചു, അവർ അപ്രകാരം ചെയ്തു, യേശു കല്പിച്ചതുപോലെ ആ വെള്ളം വീഞ്ഞായി രൂപാന്തരപ്പെട്ടു. ശിഷ്യന്മാരും ജനങ്ങളും യേശുവിൽ വിശ്വസിക്കുന്നതിനും അവൻ നമ്മുടെ ഇടയിൽ പാർത്ത കാലാതീതൻ എന്നതിന്റെ അടയാളമായി അതു സംഭവിച്ചെന്നും ഭവിച്ചു എന്നും വിവരണം.

*ഫെബ്രു. 26, ഗർബോ*

## നയചതുർത്ഥ്യം

*(ലൂക്കോ. 5:12–16, 4:40–41)*

നോമ്പിലെ ഞായറാഴ്ചകളിലെ വായനകളിൽ 'ആകസ്മിക വിഷമഘട്ടങ്ങളിലകപ്പെട്ട മനുഷ്യരിലേക്കിറങ്ങിച്ചെല്ലുന്ന യേശു'വാണ് പ്രധാന ചിന്താവിഷയം. അത് പരിത്യക്തനായ കുഷ്ഠരോഗിയുടെ ജീവിതത്തിലേക്കെന്ന് ഇന്നത്തെ വായന (ലൂക്കോ. 5:12–16, 4:40–41, മർക്കോ 1:45, മത്താ. 8:1–4). പരസ്പരപൂരകവും അനുക്രമമായ ആശയവളർച്ച നല്കുന്നതുമായ നാല് ആശയങ്ങൾ (നയചാതുർത്ഥ്യങ്ങൾ) ഈ വേദഭാഗം ഉയർത്തുന്നു.

i) പരിത്യക്തന്റെ നിലവിളിയും അപേക്ഷയും എല്ലാ സാഹിത്യ സൃഷ്ടിയുടെയും കാലഘട്ടത്തിന്റെയും സംസ്കാരത്തിന്റെയും നേർക്കാഴ്ചയാകണം. കുഷ്ഠരോഗി പരിത്യക്തനും നിലവിളി ഉയർത്താൻ പോലും അർഹതയില്ലാത്തവനുമായിരുന്നു അന്ന്. ലേവ്യപുസ്തകം നല്കുന്ന സൂചന അനുസരിച്ച് (അ. 13–14), ഒരുവനിൽ കുഷ്ടം ഉണ്ട് എന്ന് പുരോഹിതൻ വിധിച്ചാൽ അയാൾ കീറ്റുവസ്ത്രം ധരിച്ച്, അധരം പൊത്തി 'അശുദ്ധൻ' എന്ന് വിളിച്ചു പറഞ്ഞ് മാത്രമെ പൊതുവിൽ പ്രത്യക്ഷപ്പെടാൻ പാടുള്ളു. അവൻ തുടർന്ന് ഏകാന്തവാസത്തിന് വിധിക്കപ്പെടും. പാളയത്തിനു പുറത്ത് വസിച്ച് അശുദ്ധിയുടെ കാലം കഴിക്കണം. തുടർന്ന് പാപയാഗവും അകൃത്യയാഗവും കഴിച്ച് പാപശുദ്ധി വരുത്തും വരെ അശുദ്ധനായി പാർക്കണം എന്നാണ് യഹൂദനിയമം (2 രാജാ. 5, സംഖ്യാ 5:15, ആവ. 24, 2 ശമു. 3). ഈദൃശമായി പരിത്യക്തനായ ഒരു കുഷ്ടരോഗി യേശുവിനെ കണ്ട് കവിണ്ണു വീണു നിലവിളിയോടെ അപേക്ഷിക്കുന്നതാണ് വേദഭാഗം.

നിലവിളി ഉയർത്താൻ ഉള്ള കാരണങ്ങൾ വർദ്ധിക്കുന്ന ലോകം, ആശ്രയിക്കാവുന്ന ഇടങ്ങൾ കുറയുന്ന സാഹചര്യം, സൗകര്യവർദ്ധനവിലും അധികം വർദ്ധിക്കുന്ന ഭയാശങ്കകളുടെ നെരിപ്പോടുകളിൽ ഇരിക്കാൻ വിധിക്കപ്പെടവരുടെ എണ്ണം വർദ്ധിക്കുന്നു. നിലവിളിയുയരുമ്പോൾ അപേക്ഷ സമർപ്പിക്കുവാൻ യോജ്യമായ ഇടം കണ്ടെത്താനാവുമോ? ക്രിസ്തുവിൽ അതിനുള്ള വഴിതുറക്കൽ ഉണ്ടെന്നത് നമുക്കാശ്വാസമാകുമോ?

**ii) ദൈവപുത്രന്റെ മനസ്സൊരുക്കവും ഇടപെടലും** (വാ. 13). കുഷ്ഠരോഗിയോട് നിഷ്കരുണം ഇടപെടണമെന്നാണ് ചട്ടമെങ്കിൽ, യേശു 'ശുദ്ധമാക്കുവാൻ മനസ്സൊരുക്കത്തോടും ആർദ്രതയോടുകൂടെ ആ കുഷ്ടരോഗിയോടിടപെടുന്നു, സ്പർശിക്കുന്നു. യേശുവിലെ സ്ഥായീ ഭാവം മനസ്സലിവിന്റേതായിരുന്നു. (മർക്കോ. 6:34, ലൂക്കോ. 7:47-48, മർക്കോ 15:32) റോമ. 12:1, ഫിലി. 2:1-2).'

അവിടുത്തെ സഹതാപവും തദനുഭാവവും (sympathy & empathy) മാത്രമല്ല കാരുണ്യവും കരുതലും ഒരുപോലെ നമ്മെ ചിന്തിപ്പിക്കേണ്ടതുണ്ട്, നമ്മെ ആശ്വസിപ്പിക്കുന്നതെന്ന് അറിയേണ്ടതുണ്ട്. 'ദരിദ്രരോടു സുവിശേഷവും കർത്താവിന്റെ പ്രസാദവർഷം ഘോഷിപ്പാനുള്ള ഒരുക്കവും' അവിടുത്തെ ദൗത്യം തന്നെ (ലൂക്കോ. 4:18-19), അത് ശിഷ്യവൃന്ദവും ശിരസ്സാ വഹിച്ചു (ഗലാ. 2:9). എല്ലാവരും അവനവനു വേണ്ടി ജീവിക്കുന്ന ഈ ഭൂമിയിൽ വേറിട്ടു നടക്കാൻ ശിഷ്യവൃന്ദം ശീലിപ്പിക്കപ്പെടുകയായിരുന്നു. അവരവരുടെ സ്വപ്നം മാത്രം നെഞ്ചിലേറ്റി നടക്കുവാൻ ഇഷ്ടപ്പെടുന്നവർക്കിടയിൽ, കശക്കിയെറിയപ്പെട്ടവരിൽ സ്വപ്നമുണർത്താനും തിരികെപ്പിടിക്കാൻ സഹായിക്കാനും മനസ്സലിവുള്ളവർ ഉണ്ടാകും.

**iii) പൗരോഹിത്യത്തോടു ചേർന്നുള്ള സാക്ഷ്യവും വഴിപാടും** ലേവ്യപുസ്തക പ്രമാണം അനുസരിച്ച് പുരോഹിതൻ ആണ് ഒരുവന്റെ കുഷ്ടരോഗവും അതിൽ നിന്ന് മുക്തിനേടി സ്വാസ്ഥ്യം പ്രാപിച്ചു എന്നതും ഉറപ്പാക്കേണ്ടത്. പൗരോഹിത്യ ശുശ്രൂഷയോടു ചേർന്നുള്ള സാക്ഷ്യവും വഴിപാടുമാണിവിടത്തെ കാര്യം. ഏലി പുരോഹിതനോടു ചേർന്ന് ദൈവാലയത്തിൽ വച്ച് തന്റെ നൊമ്പരം ദൈവമുമ്പാകെ സമർപ്പിക്കുകയും പിന്നീട് അനപത്യതാ ദുഃഖം മാറിയശേഷം പുരോഹിതനോടു ചേർന്ന് സാക്ഷ്യവും സ്തോത്രവും അർപ്പിക്കുന്ന ഹന്നായുടെ ചിത്രം ഓർക്കാം (1 ശമു. 1:26-28) പുഷ്പവും സൗരഭ്യവും പോലെ അഭേദ്യമാകണം ആ സാക്ഷ്യവും സ്തോത്രവും വിശകലനം സാധ്യം. ഒപ്പം വായിക്കാം; ആവ. 26:1-11.

ഇവിടുത്തെ ചർച്ച വെറും ശാരീരിക കുഷ്ടത്തെക്കുറിച്ചു മാത്രമുള്ളതല്ല: ആത്മിക കുഷ്ഠമാകുന്ന പാപത്തെക്കുറിച്ചാകട്ടെ നമ്മുടെ ശ്രദ്ധ. കുഷ്ടം എന്നതു പോലെ പാപം ഒരുവനെ വികൃതമാക്കുകയും, ഏകാന്തതയിലേക്ക് തള്ളുകയോ ചെയ്യും. കുഷ്ടരോഗിയെന്ന വിധം കവിണ്ണുവീണ് യാചിച്ച് വിമുക്തി നേടുകയും പാപമോചനത്തിനുള്ള ക്രമീകരണം പ്രയോജനപ്പെടുകയും വേണം.

**iv) വിലക്ക്, പരക്കൽ, വാങ്ങിപ്പോകൽ** നയചാതുർത്ഥ്യത്തിൽ ദുരൂഹമെന്നു തോന്നുന്ന ഒന്നാണിത്: സൗഖ്യം പ്രാപിച്ചവർ തന്നെക്കുറിച്ചറിയിക്കുന്നതു വിലക്കുക, എന്നിട്ടും യേശുവിനെക്കുറിച്ചുള്ള ശ്രുതി പരക്കുക, യേശു നിർജ്ജന ദേശത്തേക്കു പിൻവാങ്ങുക. വിലക്കലിന് കാരണം രണ്ടാണ്; ഒന്ന് ദൈവാലയത്തിലും പുരോഹിത സന്നിധിയിലും രോഗം മാറി എന്നതിനുള്ള സർട്ടിഫിക്കറ്റ് വാങ്ങേണ്ടയാളാണ് കുഷ്ടരോഗി, അയാൾക്ക് പ്രയാസം വരരുത്. രണ്ട്, തന്നെക്കുറിച്ചുള്ള കീർത്തി തന്റെ പ്രധാന ലക്ഷ്യമല്ല. എന്നാൽ അതേ സമയം 'മൂടിവച്ച (നല്ല) തൊന്നും ഗുപ്തമായിരിക്കില്ല എന്നതുപോലെ യേശുവിന്റെ അത്ഭുത വൃത്താന്തം ലോകത്ത് പരക്കുകതന്നെ ചെയ്തു. നിർജന ദേശത്തേക്കുള്ള വാങ്ങിപ്പോകൽ, പിതാവിനോടുള്ള തന്റെ ബന്ധം (പ്രാർത്ഥന) ഉദ്ദേശിച്ചുള്ളതെന്ന സൂചനയാണ് ലൂക്കോ 5:16 ലുള്ളത്. തന്നെക്കുറിച്ചുള്ള ശ്രുതി പരന്നത് ശുശ്രൂഷയെ ബാധിച്ചതിനാൽ എന്ന് മർക്കോസ് 1:45. ഒരു ത്യാഗിയുടെ ത്യജിക്കൽ എന്നും സൂചന വായനാഭാഗത്തുണ്ട്.

'പൊന്മണിക്കിരീടവും ചെങ്കോലും ദൂരത്തിട്ടു ദണ്ഡുമായലയുവാൻ' എന്ന് ശ്രീബുദ്ധനെക്കുറിച്ച് മഹാകവി വള്ളത്തോൾ; 'സുരലോക സുഖം വെടിഞ്ഞ്....' എന്ന് യേശുവിനെക്കുറിച്ച് പാട്ടുകാരൻ. നയചാതുർത്ഥ്യത്തിലെ പ്രമാണങ്ങൾ അപ്രാപ്യമെന്നു ചിന്തിക്കുകയല്ല, അവശ്യസാക്ഷ്യത്തിന്റെ നേർരേഖയെന്നോർക്കാം.

*മാർച്ച് 4*

## പക്ഷവാതക്കാരന്റെ സൗഖ്യം

*(വി. മർക്കോ. 2:1-12)*

### രോഗികളുടെ ഞായർ

സമവീക്ഷണ സുവിശേഷങ്ങൾ യേശുക്രിസ്തുവെ സംബന്ധിച്ച് കഥാരൂപത്തിൽ സംഭവങ്ങൾ വിവരിക്കുമ്പോൾ, ആ സംഭവങ്ങളുടെ വെളിച്ചത്തിൽ രൂപപ്പെടുന്ന ദൈവശാസ്ത്ര വിചിന്തനങ്ങളാണ് വി. യോഹന്നാനിലും ലേഖനങ്ങളിൽ പ്രത്യേകിച്ചും കാണുന്നത്. യേശുരോഗിയെ സൗഖ്യമാക്കുന്നു, പാപം ക്ഷമിക്കുന്നു, താൻ സർവ്വശക്തൻ, സർവ്വജ്ഞാതൻ എന്നിങ്ങനെയുള്ള നിഗമനത്തിൽ എത്തിക്കുന്ന ഒരു സംഭവം സുവിശേഷകൻ രേഖപ്പെടുത്തുന്നു (മർക്കോ. 2:1-12, മത്താ. 9:1-8, ലൂക്കോ. 5:17-26). മൂന്ന് ആശയങ്ങൾ പരിചിന്തനത്തിനു സമർപ്പിക്കുന്നു.

**i) തുറക്കപ്പെടേണ്ട മേല്പുരകൾ:** സംഭവം നടന്നത് കഫർന്നഹൂമിൽ എന്ന് വി. മർക്കോസ്. മറ്റ് രണ്ട് സുവിശേഷങ്ങളും അനുസരിച്ച് സ്വന്ത പട്ടണത്തിൽ അഥവാ ഗലീലയിൽ വച്ച് ഇത് സംഭവിച്ചു. എന്തായാലും ഏറെ സംഭവങ്ങൾ ഉണ്ടായ സ്ഥലങ്ങളാണവ. അവിടുത്തെ വീടുകളുടെ നിർമ്മാണ രീതികളാൽ മേല്പുര വേഗം പൊളിക്കാമത്രെ. അങ്ങനെയല്ലാത്തയിടത്ത് മലമ്പ്രദേശത്തും പാർപ്പിട സമുച്ചയങ്ങളിലും മേല്പുരവഴി സാധനങ്ങളോ ആളുകളെയോ ഇറക്കുന്നതും കണ്ടിട്ടുണ്ട്. മേല്പുരയുടെ ഇളക്കിമാറ്റൽ ഇവിടെ പ്രതീകവൽക്കരണവും ആകാം. അപ്പോൾ, ദൈവിക ശക്തി നിർവഹണത്തിന് ആവശ്യമായി വരുന്ന മനപൂർവ്വമാറ്റങ്ങളിലേക്കുള്ള സൂചനയാകരുത്. പക്ഷവാതക്കാരനെ യേശുവിങ്കലേക്കെത്തിച്ചത് ബന്ധുക്കളോ, സുഹൃത്തുക്കളോ, ഭവനക്കാർ തന്നെയോ കൂലിക്കാരോ ആകാം. ആരൊക്കെ അതിൽ പങ്കാളികളായാലും മനപൂർവ്വമായ രൂപാന്തര താല്പര്യം ഫലം ചെയ്യുമെന്നറിയണം. തകർക്കപ്പെടേണ്ട വ്യവസ്ഥിതിയിലേക്കും അത് സൂചന നല്കാം. വിശകലനം സാധ്യം.

**ii) മോചിക്കപ്പെടേണ്ട പാപവും രോഗവും.** നാഡീവ്യൂഹങ്ങളുടെയും തലച്ചോറിന്റെയും ഹൃദയത്തിന്റെയും പ്രവർത്തനത്തിൽ ഉണ്ടാകുന്ന താളപ്പിഴകളാണത്രെ തളർവാതമായി മനുഷ്യ ശരീരത്തെ ബാധിക്കുക. എന്നാൽ രോഗിക്ക് ഉള്ളിൽ നല്ല ബോധമുണ്ടാകും: കാഴ്ചയ്ക്കോ ശ്രവണത്തിനോ തടസ്സം ഉണ്ടാകുവാൻ സാധ്യത വിരളവുമാണത്രെ. ചുരുക്കത്തിൽ തന്നിലും തനിക്കു ചുറ്റിലുമായി നടക്കുന്നവ ഗ്രഹിക്കുന്നുണ്ടെങ്കിലും പ്രതികരിക്കാനാവാത്ത സ്ഥിതിയിലാണ് രോഗി. ആത്മിക സ്ഥിതിയെ ഇത് പ്രതിഫലിപ്പിക്കുന്നു. മോചനം ലഭിച്ചില്ലെങ്കിൽ മാത്രമെ പാപം സൃഷ്ടിച്ച് നിശ്ചലാവസ്ഥയെ മറികടക്കാനാവൂ.

യഹൂദ ചിന്താഗതിയിൽ പാപവും രോഗവും വളരെ ബന്ധപ്പെട്ടാണുള്ളത്: ഒന്ന് മറ്റതിലേക്കു നയിക്കുന്നു. രണ്ടാമത്തേത് ആദ്യത്തേതിനെ പ്രദർശിപ്പിക്കുന്നു (യോഹ. 9:2, 1 കൊരി 11:27-30) ഇവിടെ രോഗാവസ്ഥയിലായ മനുഷ്യൻ യുവാവാകാം- 'മകനെ' എന്നാണ് സംബോധന. 'മകനെ നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു' എന്ന ഉറപ്പ് അയാൾ നേടുന്നു എങ്കിലും അതയാൾ യഥാർത്ഥമായി ആഗ്രഹിച്ചാലും ഇല്ലെങ്കിലും അതയാൾക്കാവശ്യമുണ്ട്: ശരീര രോഗ സൗഖ്യത്തെക്കാൾ ആത്മരോഗസൗഖ്യത്തിനുള്ള ആവശ്യകത മുന്തിയ പരിഗണന അർഹിക്കുന്നു. 'യിസ്രായേലേ നിന്റെ പാപക്കറകൾ കഴുകി വെടിപ്പാക്കിക്കൊൾക...' പ്രവാചക ശബ്ദം മുഴങ്ങുന്നില്ലേ?

**iii) മഹത്വപ്പെടുത്തുവാനിടയാകുന്ന വിസ്മയങ്ങൾ**

സാധാരണമായവ പ്രതീക്ഷിക്കുന്നവർക്കു മുമ്പിൽ അസാധാരണമായതു സംഭവിക്കുമ്പോൾ ഉണ്ടാകുന്ന മാനസികാവസ്ഥയാണ് വിസ്മയം. വിസ്മയങ്ങൾ ജനിപ്പിക്കുന്ന അതിശയങ്ങൾ ആകർഷണവും ആരാധനയും ഉളവാക്കും. ദൈവപുത്രന്റെ മഹത്വം ദർശിക്കാനിടയാക്കുന്ന വിസ്മയങ്ങളാണ് വേദഭാഗത്തുള്ള മൂന്നാം കാര്യം. തളർവാതരോഗിക്കും അയാളെ

കൊണ്ടുവന്നവർക്കും 'എല്ലാവർക്കും' വിസ്മയം ഉളവായി എന്നും 'ഇങ്ങനെ ഒരുനാളും കണ്ടിട്ടില്ല എന്നു പറഞ്ഞു ദൈവത്തെ മഹത്വപ്പെടുത്തി' എന്നും വേദഭാഗം (മർക്കോ. 2:12). യേശു പാപമോചനം പ്രഖ്യാപിക്കുന്നതുകണ്ട് അതിശയം കൂറിയ ശാസ്ത്രിമാരെക്കുറിച്ചും (മർക്കോ. 2:6-7) മനുഷ്യർക്ക് ഇങ്ങനെയുള്ള അധികാരം ദൈവം കൊടുത്തു എന്നു കണ്ട് വിസ്മയിച്ച ജനത്തെക്കുറിച്ചും (മത്താ. 9:7-8) തിരുവചനം വിവരിക്കുന്നു. ദൈവശക്തിയുടെ പ്രകാശത്തിങ്കൽ പിറുപിറുത്തവരുടെ ഇംഗിതമറിഞ്ഞ യേശുവിൽ അത്ഭുതം കൂറിയവരുമുണ്ട് (വാ.8-9) (യോഹ. 1:48, 4:29, 2:25, മത്താ. 12:25). വായനക്കാർക്ക് ഇന്ന് താറുസാനുഭവം ഉളവാകുന്നുണ്ടോ? അസ്തമിക്കാത്ത വിസ്മയമാണ് വചനം, അതിന്റെ വായനയും കേൾവിയും, ഉള്ളടക്കവും ദൈവസ്തുതിക്കു കാരണമാകുന്നു. സ്വാനുഭവത്തിലെ സാധാരണ അനുഭവങ്ങൾ, അത്ഭുതങ്ങൾ, ദൈവമഹത്വം വിളിച്ചോതുന്ന ആകാശങ്ങൾ (സങ്കീ. 19:1) എല്ലാം ദൈവമഹത്വം ദർശിക്കാനുതകണം (സങ്കീ. 35:27-28).

*Mob. 9745691320* ■

37th REMEMBRANCE DAY



1st Febuary 2012

**ANNIE MONCY GEORGE**

(09-09-1956 to 27-12-2012)

Remembered by: Husband - Moncy George Budhanikunnil,

Children: Boney & Bini

Budhanikunnil, Kannelil Families and all Relatives

7- Dhanashree, Pimpri, Pune-17

**15TH DEATH ANNIVERSARY**

**22.02.2012**

***In Loving Memory of***



**MR. K.I. THOMAS**

**KUDUTHUMURIYIL**

***MALLAPPALLY***

**Mrs. & Mr. ANIL THOMAS**

**Bhopal**

# കല്ലട വലിയപള്ളിയും മാർ അന്ത്രയോസ് ബാവായും

മലങ്കര സഭാചരിത്രത്തിൽ അലിഞ്ഞു ചേർന്നിട്ടുള്ള ഒരു നാമധേയമാണ് **മാർ അന്ത്രയോസ് ബാവ.**

**"കല്ലട വലിയപ്പൂപ്പൻ"** എന്ന പേരിൽ അറിയപ്പെടുന്ന അദ്ദേഹം A.D1678 ൽ കേരളത്തിൽ മുളന്തുരുത്തിപ്പള്ളിയിൽ എത്തിചേർന്നു. മാർ അന്ത്രയോസിനോടൊപ്പം മൂന്ന് സഹോദരൻമാരും അനുധാവനം ചെയ്തിരുന്നു. അതിൽ ഒരാൾ റമ്പാനും മറ്റുള്ളവർ അയ്മേനികളും ആയിരുന്നു എന്നാണ് ചരിത്രത്തെളിവ്.

മുളന്തുരുത്തിയിൽ ദീർഘകാലം വസിച്ച അദ്ദേഹം ദേശനിവാസികളിൽ ചിലരുടെ നിസ്സഹകരണം മൂലം കിഴക്കോട്ട് യാത്ര ചെയ്തു. കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളുടെ സംഗമസ്ഥലവും വ്യാപാരകേന്ദ്രവും ആയ വെട്ടിക്കൽ എത്തി. അവിടെ കണ്ട കുരിശു പള്ളിയോട് ചേർന്ന് കുറച്ച് സ്ഥലം സമ്പാദിക്കുകയും അവിടെ ഭവനം നിർമ്മിച്ച് വാസം ആരംഭിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന സഹോദരങ്ങളിൽ ഒരാൾ മുളന്തുരുത്തിയിൽ വിവാഹം കഴിച്ച് താമസിച്ച് പോന്നു. ഈ സഹോദരസന്തതിപരമ്പരയിൽ പ്പെട്ടവരാണ് മുളന്തുരുത്തിയിൽ ജാതരായ പരിശുദ്ധ പരുമലതിരുമേനിയും പരിശുദ്ധ കാട്ടുമങ്ങാട്ട് ബാവമാരും .

വെട്ടിക്കൽ നിന്നും യാത്ര തിരിച്ച മാർ അന്ത്രയോസ് ബാവ കുറുപ്പും പടി പുത്തൻ കാവ് , മണർകാട് തുടങ്ങിയ സ്ഥലങ്ങളിലും താമസിക്കുകയുണ്ടായി അതിനുശേഷം അദ്ദേഹം യാത്രചെയ്തു കല്ലടയിൽ എത്തി. A.D.9ാം നൂറ്റാണ്ടിലാണ് കല്ലടയിൽ ഒരു ക്രൈസ്തവ ദേവാലായം വിശു.ദൈവമാതാവിന്റെ നാമധേയത്തിൽ സ്ഥാപിതമായത്. ഈ ദേവാലയത്തിന്റെ പൗരാണികതയും പരിശുദ്ധിയും **മാർ അന്ത്രയോസ് ബാവ**യിൽ താല്പര്യമുളവാക്കിയിരുന്നു. അതുമൂലം അദ്ദേഹത്തിന്റെ അന്ത്യനാളുകൾ കല്ലടയിൽ ആയിരുന്നു. അദ്ദേഹം കാലം ചെയ്തശേഷം കല്ലടയിലെ വി.ദൈവമാതാവിന്റെ നാമധേയത്തിലുള്ള വി.ദേവാലയത്തിലെ മദ്ബഹായിൽ കബറടക്കി.

മതമൈത്രിയുടെ മഹത്തായ പൈതൃകം കല്ലടവലിയപള്ളി ഇന്നും സൂക്ഷിക്കുന്നു. **മാർ അന്ത്രയോസ് ബാവ**യുടെ സാന്നിദ്ധ്യം കല്ലടയിൽ വിശുദ്ധി പരത്തി നിറഞ്ഞു നിൽക്കുന്നു. നാനാജാതി മതസ്ഥർ ഈ ദേവാലയത്തിൽ ഒത്തുചേരുന്നു.

മലങ്കരസഭയിലെ തീർത്ഥാടക കേന്ദ്രങ്ങളിൽ ഒന്നായി മാറിയിരിക്കുന്ന ഈ ദേവാലായം വിശ്വാസികളുടെ ഒരു പ്രാർത്ഥനാകേന്ദ്രമാണ്. ദിവസം തോറും പരിശുദ്ധന്റെ കബറിങ്കലെത്തുന്നവരുടെ എണ്ണം വർദ്ധിച്ചുവരുന്നു. ഒരാൾ

പരിശുദ്ധനാകുന്നത് അദ്ദേഹത്തിന്റെ വിശുദ്ധിയിൽ നിന്നും മദ്ധ്യസ്ഥതമൂലവും അനുഗ്രഹം പ്രാപിക്കുന്ന വിശ്വാസികളുടെ ജീവിക്കുന്ന സമൂഹത്തിലൂടെയാണ് . ഇതാണ് വിശുദ്ധൻമാരുടെ നിരകളിലേക്ക് അദ്ദേഹത്തെഉയർത്തുന്ന പ്രാധാന ഘടകം. അക്കാര്യത്തിൽ **അന്ത്രയോസ് ബാവ** ശ്രേഷ്ഠനാണ്. **മാർ അന്ത്രയോസ് ബാവ** കാലം ചെയ്തത് കുംഭമാസം **19.**ാം തീയതിയാണ്. ഈ ദേവാലയത്തിലെ പ്രധാനപെരുന്നാളിൽ ഈ പരി.ശുദ്ധന്റെ കബറിങ്കലേയ്ക്ക് പതിനായിരങ്ങൾ പ്രവഹിക്കുന്നു. നേർച്ചകളും കാഴ്ചകളും അർപ്പിച്ച് ആത്മാനന്ദം അനുഭവിക്കുന്നു. ദുഖങ്ങളും ദുരിതങ്ങളും അകലുവാൻ കബറിങ്കൽ മദ്ധ്യസ്ഥപ്രാർത്ഥന അണയ്ക്കുന്നു. കല്ലട പള്ളിയിൽ കബറടങ്ങിയിരിക്കുന്ന **പരി. മാർ അന്ത്രയോസ് ബാവ**യുടെ പ്രാർത്ഥനാമന്ത്രവും പവിത്ര ചൈതന്യവും ഇന്ന് മനുഷ്യമനസ്സുകളിൽ മുഴുവൻ നിറഞ്ഞുനിൽക്കുന്നു.

**മാർ അന്ത്രയോസ് ബാവയുടെ 320.ാം ഓർമ്മപ്പെരുന്നാൾ 2012 ഫെബ്രുവരി മാസം 26 മുതൽ മാർച്ച് 4 വരെ തീയതികളിൽ ആചരിക്കുകയാണ്**. പെരുന്നാളിൽ സംബന്ധിച്ച് പരി. പിതാവിന്റെ മദ്ധ്യസ്ഥതയിൽ അനുഗ്രഹം പ്രാപിക്കുവാൻ എവരേയും ദൈവനാമത്തിൽ സ്വാഗതം ചെയ്യുന്നു. ■

## കാര്യപരിപാടികൾ

**ഫെബ്രു. 26 ഞായർ**
വി. കുർബ്ബാന : **സഖറിയാ മാർ അന്തോണിയോസ്** , പതാക ഘോഷയാത്ര, കൊടിയേറ്റ്, വെച്ചൂട്ട്; ഭദ്രാസന ശുശ്രൂഷക സംഗമം- **ഫാ. ഡോ. എം. ഒ. ജോൺ**
ഫെബ്രു. 28 മുതൽ കൺവൻഷൻ
28- ന് **ഫാ. വർഗീസ് വർഗീസ്**, മീനടം
29- ന് **ഫാ. എബി ഫിലിപ്പ്**, കാർത്തികപ്പള്ളി
മാർച്ച് 1 - ന് **ഫാ. സജി അമയിൽ**
മാർച്ച് 2- ന് 10 മണിക്ക് ധ്യാനം: **ഫാ. ജോൺ റ്റി. വർഗീസ്**, കുളക്കട
4 P.M. റാസ, ശ്ലൈഹീക വാഴ്വ്.
മാർച്ച് 3, ശനി
വി. മൂന്നിന്മേൽ കുർബ്ബാന: **ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്** മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ; വെച്ചൂട്ട്.
5 P.M. പദയാത്രികർക്ക് സ്വീകരണം. റാസ, ശ്ലൈഹിക വാഴ്വ്, ആകാശദീപക്കാഴ്ച
മാർച്ച് 4, 7. A.M.
വി. മൂന്നിന്മേൽ കുർബ്ബാന:
**അഭി. സഖറിയാ മാർ അന്തോണിയോസ്,**
**അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്,**
**അഭി. എബ്രഹാം മാർ എപ്പിഫാനിയോസ്.**
ആശിർവാദം, കൊടിയിറക്ക്, വെച്ചൂട്ട്

**റവ. ഫാ. എം.എം .വൈദ്യൻ**
വികാരി

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ

പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് (78-ാം ഓർമ്മ, ഫെബ്രു. 23, (കോട്ടയം പഴയ സെമിനാരി)

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ (6-ാം ഓർമ്മ, ജനു.-26 ശാസ്താംകോട്ട ഹോറേബ് ആശ്രമം)

ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത (3-ാം ഓർമ്മ, ജനു. 21) ബേസിൽ ദയറാ, പത്തനംതിട്ട)

പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത (44-ാം ഓർമ്മ, ഫെബ്രു. 2) കണ്ടനാട് കർമ്മേൽ ദയറാ)

മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ (3-ാം ഓർമ്മ, ഫെബ്രു. 9) കൊല്ലം സെന്റ് തോമസ് കത്തീഡ്രൽ)

തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ (4-ാം ഓർമ്മ, ഫെബ്രു. 23) ദേവലോകം അരമന)

കവിത

വർഗീസ് കിഴക്കേമുറി

# നാടിന്റെ ചിത്രം

ചൂഷണം തന്നെയിനി
ഭൂഷണമെന്നഭാവേ,
ചൂഷണം ജ്വരമാക്കി
ജനതയ്ക്കടിതെറ്റി.
ചൂഷണം ചെയ്തീടുവാ-
നാർത്ത വരടുക്കുന്നു,
ചൂഷണം ചെയ്തീടുവാ-
നാരെയും ഹനിക്കുവാൻ!
കൊള്ളയടിച്ചീടുവാൻ-
ബോംബുവച്ചീടുവാനും
കോടികൾ മനസ്സിന്റെ
മുറ്റത്തുനിരത്തുന്നു!
ബാങ്കുകൾ തുരക്കുന്നു
ഭണ്ഡാരം പൊളിക്കുന്നു
ഭവനഭേദനവും
ഭാവനയ്ക്കൊപ്പം നീങ്ങും
മരങ്ങൾ വെട്ടിക്കീറി
കത്തിച്ചുകരിക്കുന്നു
മലകളിടിച്ചങ്ങു
പാടങ്ങൾനികത്തുന്നു.
തോടുകൾ കുളങ്ങളും
കാടുകൾ കയങ്ങളും,
തോട്ടങ്ങൾ കായ്കനികൾ
കാഴ്ചയിൽ കാണുമെല്ലാം
മാരകവിഷത്തീയിൽ
കത്തിച്ചുപുകയ്ക്കുന്നു
മരണംനിരത്തുന്നു
നിർമ്മലപ്രകൃതിയിൽ
മനസ്സുംശരീരവും
മരിച്ചുദ്രവിക്കുന്നു;
മനുഷ്യജീവിതങ്ങൾ
നരകിച്ചടിയുന്നു.
കണ്ണിനുകാഴ്ചയില്ലാ-
തോടുകയല്ലോ മർത്ത്യർ
കണ്ണിൽകാണുന്നതെല്ലാം
ചൂഷണം ചെയ്തീടുവാൻ
അമ്മയെപ്പോലുമിന്നു
ചൂഷകർകാണുന്നില്ല

നന്മയൊന്നില്ലാതെല്ലാം
തിന്മയിൽസ്വന്തമാക്കാൻ
സ്നേഹത്തിൻ ഭാവത്തോട്
അടുത്തുചെല്ലുന്നത്
സോദരസംസ്ക്കാരമായി
കാണുവാൻ കഴികില്ല.
വിനയം വിതച്ചങ്ങു
വിധേയം കാട്ടീടുകിൽ
വിധിക്കപ്പെട്ടു കഷ്ടം
ചൂഷണക്കെണികളിൽ
ആരെയും വിശ്വസിപ്പാ-
നാരെയും മാശ്രയിപ്പാൻ
ആരിലും കഴിയാത്ത
അഗതികളല്ലേ നാം?
പണമോഹത്താലിന്നു-
പണിചെയ്യുന്നതെല്ലാം
പതിയിരിക്കും നീച
ചതിവിൻരസത്തിലാ
ഉമ്മവച്ചിടുമമ്മ
കുഞ്ഞിലായ്ക്കാണുന്നത്
ഉള്ളിലെ സ്വാർത്ഥതയിൽ
സൂക്ഷിക്കും ഭാവമല്ലേ?
നിർമ്മല പ്രേമത്തിന്റെ
നാമ്പുകൾകരിഞ്ഞുപോയ്
നമ്മിലായ്ക്കുരുക്കുന്നു
ചൂഷണക്കുരുന്നുകൾ!
അഴിമതിക്കേസിലെ
ക്രൂരമാം മുഖമല്ലേ
അഴിഞ്ഞാടീടുന്നതെ-
വിടെയും കുലംകുത്തി
പ്രകൃതി തന്റെ ചുണ്ടിൽ
ചോരതുപ്പും മക്കളായ്
പ്രാകൃതവേഷം പൂണ്ടു
നാടിനെ നശിപ്പിക്കും.
പ്രകൃതികരയുമ്പോൾ
കണ്ണീരുതുടയ്ക്കാതെ
പ്രാകുന്ന മക്കളല്ലേ
നമ്മളിൽപലരിന്നും.



# ഒരു കുമ്പസാരം

## 94–ാം ജന്മദിനം ആഘോഷിച്ച മാർ ഒസ്താത്തിയോസിന് – ഒരു ഓർമ്മക്കുറിപ്പ്

**ചെ**റുപ്രായത്തിൽ തന്നെ യുവജനപ്രസ്ഥാനത്തിന്റെ സമ്മേളനങ്ങളിൽ തിരുമേനിയുടെ പല ക്ലാസ്സുകളും, പ്രസംഗങ്ങളും ഞാൻ അനേകതവണ കേട്ടിട്ടുണ്ട്. ഇല്ലാത്തവരെ കരുതുന്ന ആ വലിയ മനസ്സിന്റെ ഉടമയിൽകൂടി ഞാൻ സോഷ്യലിസം പഠിച്ചു. ഒരു ക്ലാസ്സിന്റെ തുടർച്ചയിൽ പരുമലപള്ളിയിൽ വച്ച് തിരുമേനിയുടെ അടുക്കൽ കുമ്പസാരിച്ചപ്പോൾ മദ്യം ജീവിതത്തിൽ ഉപയോഗിക്കുമോ എന്ന് ചോദിച്ചപ്പോൾ (അതുവരെ ഞാൻ ഉപയോഗിച്ചിട്ടും) ഇല്ല എന്ന് ഉത്തരം പറഞ്ഞു. ഇനി മേലിൽ ഉപയോഗിക്കരുതെന്ന നിർദ്ദേശത്തിന് ഇല്ല എന്ന ഉറപ്പും കൊടുത്തു. കാലം കടന്നുപോയി. ഞാൻ ആ വിഷയം മറന്നു. അവസാനം എനിക്ക് 28–ാം വയസ്സിൽ ജോലി കിട്ടിയത് ഒരു ഹോട്ടലിലാണ്. ആ ഹോട്ടലിൽ ഒരു ബാറും പ്രവർത്തിക്കുന്നു. ഇന്ന് ആ ഹോട്ടലിന് മൂന്ന് നക്ഷത്രപദവിയും കിട്ടി. ആ ഹോട്ടലിന്റെ ഏറ്റവും ഉയർന്ന തസ്തികയിൽ ഇന്നും ഞാൻ ജോലി ചെയ്യുന്നു. സ്വാതന്ത്ര്യം എനിക്ക് അവിടെ ധാരാളം ഉണ്ടായിരുന്നതിനാൽ ചെറിയ രീതിയിൽ ഞാൻ മദ്യപാനം തുടങ്ങി. എന്നും ഇല്ലെങ്കിലും വല്ലപ്പോഴും ഞാൻ മദ്യപിച്ചിരുന്നു. നല്ല രീതിയിൽ മദ്യപിച്ച ഒരുനാൾ ബൈക്കിൽനിന്ന് വീണു. ജീവൻ പോകുന്ന അവസ്ഥയിലായിരുന്ന ആ അപകടം. ദൈവം എനിക്ക് ആയുസ് നീട്ടി തന്നതിനാൽ ഇനിയും ഞാൻ മദ്യപിക്കില്ല എന്ന് തീരുമാനിച്ചു. അങ്ങനെ ഞാൻ A.A (Alcohol Anonymous) ൽ പോകുവാൻ തുടങ്ങി. മദ്യവർജന പ്രസ്ഥാനത്തിന്റെ ഒരു പ്രധന പ്രവർത്തകനായും (ഒരു ചെറിയ ഭാരവാഹിയും) ആയി മൂന്നര വർഷമായി പ്രവർത്തിക്കുന്നു.

തിരുമേനിക്ക് കൊടുത്ത ആ ഉറപ്പിൽ ഞാൻ പൂർണ്ണമായും അഭിമാനിക്കുന്നു ഇപ്പോൾ.

ഗതികേടുകാരുടെ പ്രിയപ്പെട്ടവനായ സുവിശേഷകൻ മാർ ഒസ്താത്തിയോസിന് ഈ വൈകിയ വാർദ്ധക്യത്തിലും ഒരുപിടി പ്രാർത്ഥനാശംസകൾ.

**സജി മാമ്മൻ, കല്ലൂപ്പാറ**

*For Favours Received*





Mariamma Abraham
Thamarapalli, Othera

Lissy Sabu
Khadki, Pune



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

കല്ല്: ബഥേലിൽ വച്ചൊരു കല്ല് ദീപമായി അനാദിയായി ശോഭിക്കുന്നുവെന്ന് വചനം. ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്ന ഒരു ഗോവണി ദൈവത്തിലേക്ക് എനിക്കൊരു വാതായനമായി. കല്ല്പോലും എണ്ണയൊഴിച്ച് ദീപമാക്കാം എന്നാണ് യാക്കോബ് പഠിപ്പിച്ചത്. ആ കല്ല് പോലും ദൈവത്തിലേക്കൊരു പാതയാകും എന്ന തിരിച്ചറിവുമായി. കൊടുങ്കാറ്റ് പോലെ പാഞ്ഞ് വന്ന് സംസ്ക്കാരത്തെ തല്ലിത്തകർക്കുന്ന എത്രയോ കല്ലുകൾ ഉണ്ടെന്ന് പ്രവചനം. നമ്മുടെ മനസാക്ഷി കല്ലായിപ്പോയതിന്റെ കെടുതികളിൽപ്പെടുന്നവർ എത്രപേർ...? നീ കല്ലാണ് എന്ന് ശിഷ്യനോട് ചൊല്ലിയത് നിന്റെ ജീവിതം ഉരച്ച് ഉരച്ച് ഞാനാകുന്ന മൂലക്കല്ല്പോലെയാവുക എന്നല്ലേ യേശു പറഞ്ഞത്. അതിന്മേൽ നീ വീണ്ടും പണിയപ്പെട്ട് കൊണ്ടിരിക്കുക എന്നും. തള്ളിക്കളഞ്ഞ ചില കല്ലുകളാണ് ചിലപ്പോഴൊക്കെ മൂലക്കല്ലുകളാവുക എന്ന് യേശു പഠിപ്പിച്ചത്. എത്ര ശരിയായിരുന്നു എന്ന് എത്ര ജീവിതങ്ങൾ നമ്മെ പഠിപ്പിച്ചു. ഇടർച്ചക്കല്ലുകളാണ് വല്ലപ്പോഴെങ്കിലും ചില കലക്കത്തിന്റെ ബാബേലുകൾ നമ്മുടെയുള്ളിൽത്തരുക. ഇടർച്ചക്കാരെ സമുദ്രത്തിലാഴ്ത്തുന്ന വലിയ ചില തിരികല്ലുകൾ നമ്മുടെ ചാരത്തുണ്ടെന്ന് നാം മറന്ന് പോകരുത്. നൻമയുടെ പുതുനാമ്പുകളുടെ വളർച്ച ഞെരുക്കിക്കളയുന്ന എത്ര തടങ്കൽക്കല്ലുകൾ നമ്മുടെയിടയിലുണ്ടാകും.

അവജ്ഞയുടെ ഏറ് കൊണ്ട് ഒരുവനെ പൊതിഞ്ഞതിന്റെ ശേഷിപ്പാണ് കൽക്കുന്നുകൾ എന്നാണ് ചരിത്രം പഠിപ്പച്ചത് "പാപമില്ലാത്തവൻ കല്ലെറിയട്ടെ" എന്ന് തമ്പുരാൻ പ്രതിവചിച്ചപ്പോഴാണ് അഹങ്കാരം കൊണ്ട് ഉൻമത്തമായ ചില കല്ലുകൾ അടർന്ന് താഴെ വീണത്. കല്ല് പോലും എനിക്ക് വേണ്ടി മാത്രം അപ്പമാകട്ടെ എന്ന സ്വാർത്ഥതയുടെ വ്യഗ്രതകൾ പ്രലോഭനത്തിന്റെ പടർപ്പുകളായി എന്നിൽ കുടിയേറിയിട്ടുണ്ട്.

ബുദ്ധിയുള്ളവന്റെ വീട് കല്ലിലാണ് പണിയേണ്ടതെന്ന്... ജീവിതത്തിലെ വേലിയേറ്റങ്ങൾ താണ്ഡവമാടുമ്പോൾ തകരാതെ ഉറച്ചു നിൽക്കുന്ന ആ കല്ലിൽ. അനാദിയായ നിലനിൽപ്പിന്റെ ആ കല്ലിൽ ഒരു നീരുറവ നമുക്കായി ഉണ്ടെന്ന്...





നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് പള്ളിയുടെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങൾ മന്ത്രി അടൂർ പ്രകാശ് ഉദ്ഘാടനം ചെയ്യുന്നു. അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ്, ആന്റോ ആന്റണി എം.പി., ഫാ. ജോർജ് പ്രസാദ്, റ്റി.എസ്. തോമസ്, ലിജു ജോൺ വർഗീസ് സമീപം.



*ദേവലോകത്ത് വച്ച് നടന്ന മലങ്കരസഭാ മാസികയുടെ ബിസിനസ് മീറ്റിൽ പങ്കെടുത്തവർ. കോ-ഓർഡിനേറ്റർ ഫാ. തോമസ് മാത്യുവിനും, സർക്കുലേഷൻ ഇൻ-ചാർജ് ഡി. ഏബ്രഹാം ജോണിനുമൊപ്പം. കണ്ണൂർ മുതൽ തിരുവനന്തപുരം വരെയുള്ള മേഖലാ പ്രതിനിധികൾ മീറ്റിൽ പങ്കെടുത്തു.*



*കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് സൺഡേസ്ക്കൂൾ ശതാബ്ദി സമ്മേളനം. ഇടത്തുനിന്നും ശ്രീ. റോബിൻ പീറ്റർ, പ്രൊഫ. ജി. ജോൺ, ശ്രീ. കെ. ജി. ജോർജ്, ശ്രീ. ആന്റോ ആന്റണി എം.പി., ഫാ. സഖറിയാ സാമുവൽ, അഭി. ഡോ. യൂഹാനോൻ മാർ ദിമിത്രയോസ് മെത്രാപ്പോലീത്താ, ഫാ. വർഗീസ് ജോഷ്വാ, ശ്രീ. സി.ജെ. ജോയി, ശ്രീ. ഏബ്രഹാം എം. ജോർജ്, ശ്രീ. റ്റി.എസ്.ജോസ്, പ്രൊഫ. റെനി പി. വർഗീസ്, ശ്രീ. സി.റ്റി. കുഞ്ഞുകുഞ്ഞ്.*



സെക്കന്തരബാദ് സെന്റ് ആൻഡ്രൂസ് വലിയപള്ളിയുടെ ഡയമണ്ട് ജൂബിലി ആഘോഷത്തിന്റെ സമാപന സമ്മേളനം അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് ഉത്ഘാടനം ചെയ്യുന്നു. അഭി. ഡോ. ഏബ്രഹാം മാർ സെറാഫിം, ഇടവക വികാരി ഫാ. കോശി തോമസ്.

# അഴീക്കോടിന് വിട



പ്രഭാഷണ കലയുടെ ആചാര്യനു വിട. സംസ്കൃതിയുടെ പാരാവാരത്തിൽ ഒരന്വേഷിയായി അവതരിച്ച് പൊതുജന മദ്ധ്യത്തിൽ വാക്കുകളുടെ മാസ്മരികത സൃഷ്ടിച്ച സുകുമാർ അഴീക്കോട് കേരള ജനതയുടെ നാവിൻ തുമ്പിലെ എണ്ണപ്പെട്ട ഒരാളായി നിലനിൽക്കുന്നു. മരിച്ചിട്ടും മരിക്കാത്ത ശബ്ദമായി, ആളൊഴിഞ്ഞിട്ടും നിലയ്ക്കാത്ത പ്രകമ്പനമായി, അധികാര കസേരകളെയും ഏകാധിപത്യ നിലപാടുകളെയും ദുർബലമായ ചൂണ്ടുവിരലിൻ മുനയാൽ വിഭ്രമിപ്പിച്ച സാമൂഹിക ആചാര്യൻ.

മലങ്കര സഭയ്ക്ക് സുകുമാർ അഴീക്കോടിനോട് നേരത്തേ തന്നെ ഒരു പ്രത്യേക സ്നേഹബന്ധമുണ്ട്. അത് മറ്റ് ഔദാര്യങ്ങൾകൊണ്ടല്ല നിലപാടുകളുടെ പിന്തുണമാത്രമാണ്. പരിശുദ്ധ ബാവാ തിരുമേനി കോലഞ്ചേരിയിൽ ഉപവാസമനുഷ്ഠിച്ചപ്പോൾ അദ്ദേഹം നടത്തിയ പ്രസ്താവനയിലൂടെ അത് കൂടുതൽ വെളിവാകുന്നു. ഒരു പരമാദ്ധ്യക്ഷൻ നിരാഹാരമനുഷ്ഠിക്കുമ്പോൾ കേവലം ഒരു ജില്ലാ കളക്ടറെ ചർച്ചയ്ക്ക് വിടാതെ മുഖ്യമന്ത്രി നേരിട്ട് സംസാരിക്കുവാനുള്ള ആർജ്ജവം കാണിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ പ്രസ്താവന.

വസ്തുതകളെ യാഥാർത്ഥ്യ ബോധത്തോടെ കാണാനും അതുറക്കെ പ്രസ്താവിക്കാനുമുള്ള ചങ്കൂറ്റം കുറഞ്ഞു വരുന്ന ഇക്കാലത്തും...

*ആദരാഞ്ജലികൾ*

# WEDDING



കോട്ടയം-കുറ്റിപ്പറമ്പിൽ കെ. വി. തോമസിന്റെയും, (Mg. Director Thomson Group, Dubai) ലില്ലിക്കുട്ടി തോമസിന്റെയും മകൻ **സജു ഏലിയാസ് തോമസും,** നവി മുംബൈ (വാഷി) എം. സി. സണ്ണിയുടെയും (Mg. Director National Builders) ഷേർളി സണ്ണിയുടെയും മകൾ **സിബി സണ്ണിയും, കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും, അഭി. ഗീവർഗീസ് മാർ ഈവാനിയോസ്, അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ്** എന്നീ മെത്രാപ്പോലീത്താമാരുടെ സഹകാർമ്മികത്വത്തിലും 15-01-2012-ൽ വിവാഹിതരായി.

## ചുറ്റുവട്ടം

ജോയി കുളനട




## കൺവൻഷനുകൾ

**മാക്കാംകുന്ന്:-** മദ്ധ്യതിരുവിതാംകൂറിലെ പ്രസിദ്ധ കൺവൻഷനായ മാക്കാംകുന്ന് കൺവൻഷൻ, മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് ദേവാലയത്തിൽ വച്ച് നടത്തപ്പെട്ടു. പ. കാതോലിക്കാ ബാവാ, ഭദ്രാസനാധിപൻ അഭി. ക്ലിമ്മീസ് തിരുമേനി, മറ്റ് മെത്രാപ്പോലീത്താമാർ വന്ദ്യ വൈദിക ശ്രേഷ്ഠർ തുടങ്ങിയവർ നേതൃത്വം നൽകി. മൂന്നുനോമ്പ് ദിനങ്ങളിൽ പ്രാർത്ഥനാപൂർവ്വം ആണ്ടുതോറും നടത്തിവരുന്ന മാക്കാംകുന്ന് കൺവൻഷനിൽ ഇക്കൊല്ലവും ആയിരക്കണക്കിന് ആളുകൾ പങ്കെടുത്ത് അനുഗ്രഹീതരായി.

**കല്ലൂപ്പാറ:-** നിരണം ഭദ്രാസനത്തിലെ പുരാതനവും, പ്രൗഢവുമായ കല്ലൂപ്പാറ ഓർത്തഡോക്സ് കൺവൻഷന്റെ 69-ാമത് സമ്മേളനം മണിമലയാർ കോയിത്തോട്ട് മണൽപുറത്ത് 2012 ഫെബ്രു. 05 ഞായർ മുതൽ 12 ഞായർ വരെ നടത്തപ്പെട്ടു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്. പ്രൊഫ. റൂബിൾ രാജ്, ഫാ. അലക്സാണ്ടർ വട്ടക്കാട്ട്, ഫാ. റിഞ്ചു കോശി, ഫാ. മോഹൻ ജോസഫ്, ഫാ. ഡോ. ഒ. തോമസ്, ഫാ. ജോജി കെ. ജോയി, ഫാ. എം.എം. വൈദ്യൻ, എന്നിവർ പ്രസംഗിച്ചു.

**പട്ടിക്കാട്:-** കൊച്ചി മെത്രാസനത്തിലെ തൃശൂർ, ചുവന്നമണ്ണ് മേഖലയിലെ 12 പള്ളികളുടെ ആഭിമുഖ്യത്തിലുള്ള പട്ടിക്കാട്, എം. ജി. എം. കൺവൻഷൻ ഫെബ്രു. 26 - മാർച്ച് 4 വരെ നടത്തുന്നു. അഭി. ഡോ. യാക്കോബ് മാർ ഐറേനി ഡോ. യൂഹാനോൻ മാർ മിലിത്തോസ് ഫാ. എം. എം. വൈദ്യൻ, ഫാ. മാത്യു എബ്രഹാം, ഫാ. പി. കെ. ഗീവർഗീസ്, ഫാ. ഫിലിപ്പ് തരകൻ, പ്രൊഫ. വർഗീസ് മാത്യു എന്നിവർ വിവിധ ദിവസങ്ങളിൽ ദൈവവചന പ്രഘോഷണം നടത്തും. മലങ്കരസഭ മാസികയുടെ സ്റ്റാൾ പ്രവർത്തിക്കുന്നതായിരിക്കും.

**പുനലൂർ:-** കിഴക്കൻ മലയോര കൺവൻഷനായ കൊട്ടാരക്കര പുനലൂർ ഭദ്രാസന നേതൃത്വത്തിലുള്ള പുനലൂർ കൺവൻഷൻ 2012 ഫെബ്രു. 9 മുതൽ 12 വരെ സെന്റ് തോമസ് സ്ക്കൂൾ ഗ്രൗണ്ടിൽ വച്ച് നടത്തപ്പെട്ടു. ഡോ. യൂഹാനോൻ മാർ തേവോദോറോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഫാ. മോഹൻ ജോസഫ്, ഫാ. ലിജേഷ് ചിറത്തലാട്ട്, ബിജു വി. പന്തപ്ലാവ് പ്രസംഗിച്ചു.

**കുണ്ടറ:-** മാർ അന്ത്രയോസ് ബാവായുടെ ശ്രാദ്ധപ്പെരുന്നാളിനോടനുബന്ധിച്ചുള്ള കൺവൻഷൻ ഫെബ്രു. 28, 29, മാർച്ച് 1,2,3 തീയതികളിൽ നടക്കും. അഭിവന്ദ് സഖറിയ മാർ അന്തോണിയോസ്, അഭി. യൂഹാനോൻ മാർ ദിയസ്ക്കോറോസ്, അലക്സാണ്ടർ വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ, ഫാ. ജോസഫ് സാമുവൽ കോർഎപ്പിസ്ക്കോപ്പാ, ഫാ. എം.വൈ. തോമസുകുട്ടി കോർഎപ്പിസ്ക്കോപ്പാ, ഫാ. എബി ഫിലിപ്പ്, ഫാ. സജി അമയിൽ പ്രസംഗിച്ചു. ശനിയാഴ്ച രാവിലെ വി. മൂന്നിന്മേൽ കുർബാനയും, ശ്രാദ്ധപ്പെരുന്നാളും നടത്തി. വികാരി ഫാ. തോമസ് ഡാനിയേൽ, കെ. ഒ. വർഗീസ് പണിക്കർ, തോമസ് റ്റി. കുര്യൻ നേതൃത്വം നൽകി. ■

### നിയമിതനായി



സംസ്ഥാന പരിസ്ഥിതി ആഘാത പഠന അതോറിറ്റിയുടെ മൂന്നംഗ സമിതിയിൽ ഡോ. കെ. പി. ജോയിയെ നിയമിച്ചു. കേരളത്തിൽ നടപ്പാക്കാനുദ്ദേശിക്കുന്ന എല്ലാ വൻകിട-ചെറുകിട പ്രോജക്ടുകൾക്ക് ഈ സമിതിയുടെ അംഗീകാരം ആവശ്യമാണ്. ബസേലിയോസ് കോളജ് പ്രിൻസിപ്പൽ, യൂണിവേഴ്സിറ്റി സിൻഡിക്കേറ്റ് അംഗം, സ്റ്റേറ്റ് പൊലൂഷൻ കൺട്രോൾ ബോർഡ് അംഗം എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്. പുതുപ്പള്ളി സെ. ജോർജ് ഓർത്തഡോക്സ് ഇടവകാംഗം.

## നിയമിതനായി



പരുമല സെന്റ് ഗ്രിഗോറിയോസ് ഇന്റർനാഷണൽ ക്യാൻസർ സെന്ററിന്റെ ഫിനാൻസ് ഡയറക്ടറായി ഫാ. ഷാജി എം. ബേബി മുകടിയിലിനെ പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു. മസ്ക്കറ്റ് മാർ ഗ്രിഗോറിയോസ് ഇടവക വികാരിയായി ഒട്ടനവധി ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിച്ചിട്ടുണ്ട്. കൽക്കട്ടാ പള്ളി വികാരിയായി സേവനമനുഷ്ഠിച്ച് വരികയായിരുന്നു. മാത്തൂർ സെ. ജോർജ് ഓർത്തഡോക്സ് ഇടവകാംഗമാണ്. ഭാര്യ: ജീനാ ഷാജി, മക്കൾ: ഷിജി മറിയം, സ്റ്റേഫൽ ബേബി, ഷാരോൺ റേച്ചൽ.



പരുമല സെന്റ് ഗ്രിഗോറിയോസ് മിഷൻ ഹോസ്പിറ്റലിലെ ഡി.അഡിക്ഷൻ സെന്റർ ഡയറക്ടറായും ഹോസ്പിറ്റൽ ചാപ്ലയിനുമായി പ. ബാവാ നിയമിച്ച ഫാ. എസ്. വി. മാത്യു, തുവയൂർ. സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി, തുവയൂർ ഇടവകാംഗം.

## വിജയികൾ



ബാലസമാജം കേന്ദ്ര കലാമത്സരത്തിൽ കഥാപ്രസംഗത്തിൽ ബഹുമതി നേടിയ ജീനാ സൂസൻ ജേക്കബ്. കങ്ങഴ മാർ ഏലിയാ സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി. പുതുപ്പള്ളിപറമ്പിൽ ജേക്കബ് ജോണിന്റെയും ബീനാ ജേക്കബിന്റെയും മകൾ. സൺഡേസ്ക്കൂൾ ഭദ്രാസന പ്രസംഗമത്സരത്തിൽ ഒന്നാം സ്ഥാനവും കരസ്ഥമാക്കിയിട്ടുണ്ട്.



സൺഡേസ്ക്കൂൾ സെൻട്രൽ സോൺ സഹപാഠ്യ മത്സരങ്ങളിൽ സീനിയർ വിഭാഗം പ്രസംഗത്തിലും അഖില മലങ്കര ബാല സമാജം കേന്ദ്ര കലാമത്സരങ്ങളിൽ ഉപന്യാസ രചനയിലും ക്രിസ്തീയ കവിതാ പാരായണത്തിലും ഒന്നാം സ്ഥാനം നേടിയ ഫെമി രാജു. ഞാലിയാകുഴി മാർ ഗ്രിഗോറിയോസ് പള്ളി ഇടവകാംഗവും കൊച്ചുപ്ലാപ്പറമ്പിൽ രാജു കെ. പി., ജെസ്സി രാജു ദമ്പതികളുടെ മകൾ.



സൺഡേസ്ക്കൂൾ സീനീയർ വിഭാഗം പ്രസംഗമത്സരത്തിൽ രണ്ടാം സ്ഥാനവും അഖില മലങ്കര സൺഡേസ്ക്കൂൾ പ്രതിഭാ മൽസരത്തിൽ രണ്ടാമതെത്തുകയും ചെയ്ത മിഥുൻ ജേക്കബ് അലക്സ്. നെടുംപുറം സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗം.



സൺഡേസ്ക്കൂൾ സെൻട്രൽ സോൺ സഹപാഠ്യ മത്സരങ്ങളിൽ സബ് ജൂനിയർ പ്രസംഗമത്സരത്തിന് ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ശാരോൺ റ്റോം തോമസ്, ഫാ. കെ. ഒ. തോമസ് ഓലപ്പുറത്തിന്റെയും മറിയാമ്മ പി. തോമസിന്റെയും മകനാണ്. പിരളശ്ശേരി സെന്റ് ജോർജ് കാതോലിക്കേറ്റ് സിംഹാസനപ്പള്ളി ഇടവകാംഗവും പുത്തൻകാവ് സെന്റ് ആൻഡ്രൂസ് സൺഡേസ്ക്കൂൾ അംഗവുമാണ്.



കളമശ്ശേരി സെന്റ് ജോർജ് ഓർത്തഡോക്സ് സിറിയൻ ചർച്ച് ഇടവകാംഗമായ പുത്തൻ പുരയിൽ ഈശോ ശീലാസിന്റെ മകൾ രേഷ്മ ഈശോ സൺഡേസ്ക്കൂൾ സോണൽ പൊതുവിജ്ഞാന പരീക്ഷയിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കി.

## ബാലസമാജം ക്യാമ്പ് സമാപിച്ചു

ബാലസമാജം വാർഷിക ക്യാമ്പ് പരുമല ധ്യാന മന്ദിരത്തിൽ ജനുവരി 27,28,29 തീയതികളിൽ നടത്തപ്പെട്ടു. സമ്മേളന ഉദ്ഘാടനം അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് നിർവ്വഹിച്ചു. അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ശ്രീ. എം. ജി. ജോർജ്ജ് മുത്തൂറ്റ്, എന്നിവർ പ്രസംഗിച്ചു. വിവിധ ദിവസങ്ങളിൽ ക്ലാസ്സുകൾ, കൗൺസിലിംഗ്, വി. കുമ്പസാരം, വിനോദവേളകൾ, ഗാനപരിശീലനം എന്നിവ നടത്തി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, വെരി. റവ. കുര്യാക്കോസ് കോർ-എപ്പിസ്ക്കോപ്പാ. റവ. ഫാ. പി. എ. ഫിലിപ്പ്, റവ. ഫാ. റിഞ്ചു പി. കോശി, റവ. ഫാ. ഐസക്ക് ബി. പ്രകാശ്, ശ്രീ. ജോർജ്ജ് വർഗ്ഗീസ്, ശ്രീമതി മായാ സൂസൻ എന്നിവർ നേതൃത്വം നൽകി. വിനോദ ക്ലാസ്സുകൾ ജീസ്സസ് കിഡ്സ് ടീം നയിച്ചു. SSLC , Plus Two പരീക്ഷകൾക്ക് മുഴുവൻ A+ നേടിയവർക്കും, കലാമത്സര വിജയികൾക്കും ട്രോഫികൾ നൽകി. ക്യാമ്പിന് വെരി. റവ. യൂഹാനോൻ റമ്പാൻ, ഫാ. ബിജു മാത്യു, ഫാ. മത്തായി കുന്നിൽ റവ. സിസ്റ്റർ റോസ്‌ലിൻ, ശ്രീ. കോശി ഉമ്മൻ, ശ്രീ. എം. എം. കുറിയാക്കോസ് എന്നിവർ നേതൃത്വം നൽകി.

## ഗ്ലോറിയ 2011

തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ക്രിസ്തുമസ് പരിപാടിയായ ഗ്ലോറിയ 2011 നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് ഡിസം. 30-ന് നടത്തപ്പെട്ടു. സംവിധായകൻ തമ്പി കണ്ണന്താനം ഉദ്ഘാടനം നിർവ്വഹിച്ചു. മാത്യൂസ് മാർ തേവോദോസിയോസ് അദ്ധ്യക്ഷത വഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റം സന്ദേശം നൽകി. ഫാ. ജോർജ് പ്രസാദ്, റ്റി. എസ്. തോമസ്, ലിജു ജോൺ വർഗീസ് പ്രസംഗിച്ചു.



മർത്തമറിയം സമാജത്തിന്റെ ജീവകാരുണ്യപ്രസ്ഥാനമായ മാരിയോൺ പ്ലേ ഹോമിനോട് ചേർന്നു നിർമ്മിച്ച പുനരധിവാസ കേന്ദ്രമായ അമായ അനക്സിന്റെ കൂദാശയും ഉദ്ഘാടനവും പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ നിർവ്വഹിക്കുന്നു. അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് സമീപം.



സൺഡേസ്ക്കൂൾ സൗത്ത്സോൺ മത്സരങ്ങളിൽ സീനിയർ പ്രസംഗ മത്സരത്തിന് ഒന്നാം സ്ഥാനം നേടിയ ജോവാൻ ഗ്രേസ് ജോജി. പത്തനംതിട്ട നന്നുവക്കാട് ഇടയനാട്ട് ജോജി ജെയിംസിന്റെ മകളാണ്. നന്നുവക്കാട് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകാംഗം.

## പുസ്തക വിതരണം

ഫിലോക്കാലിയ അഞ്ചു വാല്യങ്ങൾ, സാധകന്റെ സഞ്ചാരം, സ്വർഗ്ഗീയ ഗോവണി, രക്ഷയിലേക്കുള്ള പാത തുടങ്ങി പത്ത് പുസ്തകങ്ങൾ വിതരണം ചെയ്തു തുടങ്ങി. വില 150 രൂപാ (വിതരണച്ചിലവ് മാത്രം) കൂടുതൽ വിവരങ്ങൾക്ക് കാർമ്മെൽ ഇന്റർനാഷണൽ പബ്ലിഷിംഗ് ഹൗസ്, ഫോൺ: 0471-232753, 9447037580.

VI[th]

# Death Anniversary

(15-02-2012)



# SOSAMMA ZACHARIAH

ASHA VIHAR,

PATTATHANAM, KOLLAM



*Inserted By:-*

P. A. ZACHARIAH (Husband)

BOKARO STEEL CITY,

*Daughters* : Dr. Asha Ajith (KIMS Hosp. Tvm.)
Dr. Shyni Rony Alex (UK)

*Son in Laws* : Dr. Ajith Thomas (KIMS Hosp. Tvm.)
Dr. Roney Alex Cheriyan (UK)

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038
Posted at R.M.S. Kottayam ON 10th of Every Month

*Licence No. 475, 11th April 1946. Registered No.KL/KTM/236/2012-14*
*Licence No. KL/CR/KTM/WPP-24/2009-11.*
*Licenced to Post Without Pre-payment*

"നീതിമാന്റെ ഓർമ്മ വാഴ്വിനായ് തീരട്ടെ" (സദൃ 10.7)

# സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്

**പടിഞ്ഞാറെ കല്ലട, ഫോൺ: 0476 2833747**

www.kalladavaliyapally.com, mail@kalladavaliyapally.com

## മാർ അന്ത്രയോസ് തീർത്ഥാടന കേന്ദ്രം
## കല്ലട വലിയപള്ളി










## പരിശുദ്ധ മാർ അന്ത്രയോസ് ബാവയുടെ
## 320 -ാം
# ശ്രാദ്ധപ്പെരുന്നാളും കൺവൻഷനും

**2012 ഫെബ്രുവരി 26 മുതൽ മാർച്ച് 4 വരെ**



വല്യപ്പൂപ്പൻ ഉപയോഗിച്ച കിണറും കുരിശുപള്ളിയും



കബറിടം

വല്യപ്പൂപ്പൻ ഉപയോഗിച്ച പള്ളിമേട



PRINTED AND PUBLISHED BY FR. THOMAS P. MUKALIL FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-